Registered No. M—770.

245

പുസ്തകം ൧൮] [ലക്കം ൩

൧൯൦൯—ന്ന ൧൦൮൪ ഇടവം

# മലങ്കര ഇടവക പത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിൻെറ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു്.
[മാർ പൌലൂസ്]

സംഗതി വിവരങ്ങൾ.



Mar Thoma Press,
Kottayam.

പ്രസിദ്ധപകൻ റ്റി. ജീ. കൊച്ചുമ്മൻ.

# പഞ്ചാംഗം.

ഹസീറാൻ—മിഥുനം

൧൯൦൯. ജൂൺ—ജൂലായി ൧൦൮൪.

| ആഴ്ച. | സു. | മ. | ഇം. |
| --- | --- | --- | --- |
| തി | ൧ | ൧ | ൧൪ |
| ചൊ | ൨ | ൨ | ൧൫ |
| ബു | ൩ | ൩ | ൧൬ |
| വ്യാ | ൪ | ൪ | ൧൭ |
| വെ | ൫ | ൫ | ൧൮ |
| ശ | ൬ | ൬ | ൧൯ |
| ഞാ | ൭ | ൭ | ൨൦ |
| തി | ൮ | ൮ | ൨൧ |
| ചൊ | ൯ | ൯ | ൨൨ |
| ബു | ൧൦ | ൧൦ | ൨൩ |
| വ്യാ | ൧൧ | ൧൧ | ൨൪ |
| വെ | ൧൨ | ൧൨ | ൨൫ |
| ശ | ൧൩ | ൧൩ | ൨൬ |
| ഞാ | ൧൪ | ൧൪ | ൨൭ |
| തി | ൧൫ | ൧൫ | ൨൮ |
| ചൊ | ൧൬ | ൧൬ | ൨൯ |
| ബു | ൧൭ | ൧൭ | ൩൦ |
| വ്യാ | ൧൮ | ൧൮ | ൧ |
| വെ | ൧൯ | ൧൯ | ൨ |
| ശ | ൨൦ | ൨൦ | ൩ |
| ഞാ | ൨൧ | ൨൧ | ൪ |
| തി | ൨൨ | ൨൨ | ൫ |
| ചൊ | ൨൩ | ൨൩ | ൬ |
| ബു | ൨൪ | ൨൪ | ൭ |
| വ്യാ | ൨൫ | ൨൫ | ൮ |
| വെ | ൨൬ | ൨൬ | ൯ |
| ശ | ൨൭ | ൨൭ | ൧൦ |
| ഞാ | ൨൮ | ൨൮ | ൧൧ |
| തി | ൨൯ | ൨൯ | ൧൨ |
| ചൊ | ൩൦ | ൩൦ | ൧൩ |

## വിശേഷദിവസങ്ങൾ.

൩-ാംനു- ഔഗേൻ ബാവായുടെ ഓൎമ്മ.

൭-ാംനു- പെന്തിക്കോസ്തിക്കു പിമ്പു ൩-ാം ഞാ.

൧൪-ാംനു- പെന്തിക്കോസ്തിക്കു പിമ്പു ൪-ാം ഞാ.

൧൭-ാംനു- ദൈവമാതാവിന്റെ നാമത്തിൽ അന്ത്യോഖ്യായിൽ സിംഹാസനം സ്ഥാപിച്ച ഓൎമ്മ.

൧൬-ാംനു- ശ്ലീഹാനോമ്പാരംഭം.

൨൧-ാംനു- പെന്തിക്കോസ്തിക്കു പിമ്പു ൫-ാം ഞാ.

൨൪-ാംനു- മാർ യോഹന്നാൻ മാംദാനായുടെ ജനനം.

൨൫-ാംനു- പെബ്രൂനിയാ എന്ന രക്തസാക്ഷിക്കാരിയുടെ ഓൎമ്മ.

൨൭-ാംനു- മുളന്തുരുത്തിപള്ളിയിൽ കാലം ചെയ്ത മാർ ഗ്രീഗോറിയോസിന്റെ ഓൎമ്മ.

൨൮-ാംനു- പെന്തിക്കോസ്തിക്കു പിമ്പു ൬-ാം ഞാ.

൨൯-ാംനു- ശ്ലീഹാനോമ്പുവീടൽ. മാർ പത്രോസു മാർ പൌലോസു ശ്ലീഹന്മാരുടെ ഓൎമ്മ. (മാറാനായ)

൩൦-ാംനു- പന്ത്രണ്ടു ശ്ലീഹന്മാരുടെ ഓൎമ്മ.

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൮ | ൧൯൦൯ ഇടവം | ലക്കം ൭

## സുറിയാനിസഭയും ഡാക്ടർ ബുക്കാനാൻ അവർകളും.

കണ്ടനാട്ട, സുറിയാനിക്കാരുടെ ഒരു പള്ളി.
നവംബർ ൨൩. ൧൮൦൬.

സുറിയാനിസഭയുടെ മെത്രാപ്പോലീത്താ (൨൪) യാകുന്ന മാർ ദീവന്നാസ്യോസിന്റെ വാസസ്ഥലം ഇതാകുന്നു. മെത്രാപ്പോലീത്തായുടെ അനുഗ്രഹാനുസരണം ഞാൻ അവിടെ എത്തുന്നതിനു മുമ്പായി മററു പള്ളികളിൽനിന്നു വളരെ വൈദീകന്മാർ അവിടെ കൂടിയിരുന്നു. പള്ളിയോടു ചേർന്നുള്ള ഒരു കെട്ടിടത്തിൽ ആണ് മെത്രാപ്പോലീത്താ താമസിക്കുന്നതു. ആദ്യകാഴ്ചയിൽതന്നെ അദ്ദേഹത്തിന്റെ ആകൃതി എന്നിൽ നല്ലവണ്ണം പതിഞ്ഞു. കടുഞ്ചുവപ്പുനിറമായ പട്ടുകൊണ്ടുള്ള ഒരു ളോഹ അദ്ദേഹം ധരിച്ചിരുന്നു. ഒരുവലിയ സ്വർണ്ണക്കുരിശു അദ്ദേഹത്തിന്റെ കഴുത്തിൽനിന്നു തൂങ്ങിക്കിടന്നിരുന്നു. ബഹുമാനയോഗ്യമായ അദ്ദേഹത്തിന്റെ താടിമീശ അദ്ദേഹത്തിന്റെ അരക്കെട്ടിനു താഴെവരെ എത്തിയിരുന്നു. ക്രിസ്താബ്ദം നാലാം ശതവഷത്തിൽ ജീവിച്ചിരുന്ന മാർ ഈവാനിയോസിന്റെ (പൊന്നിനുടെനാവുകാരൻ) ആകൃതി ഇതുപോലെയായിരുന്നുവല്ലൊ എന്നു ഞാൻ അപ്പോൾ ഓത്തു. പ്രധാനപ്പെട്ട അവസരങ്ങളിൽ അദ്ദേഹം സ്ഥാനത്തിന്നടുത്ത മുടിയും, മസ്ലീൻ കൊണ്ടുള്ള ഒരു പുറങ്കുപ്പായവും ധരിക്കുന്നു. കയ്യിൽ അദ്ദേഹത്തിന്റെ അംശവടിയും പിടിച്ചിരിക്കും. അദ്ദേഹം തന്റെ സഭയിൽവച്ചു ഏററവും ആദരണീയമായ ഉൽകൃഷ്ടസ്വഭാവമുള്ള ആളും, അസാധാരണ ദൈവഭക്തിയും, തന്റെ വൈദീകകർമ്മങ്ങളിൽ വലിയ ശ്രദ്ധയും നിഷ്ഠയും ഉള്ള ആളും ആകുന്നു. അദ്ദേഹത്തിന്റെ സഭയിൽ ഉൾപ്പെട്ട വൈദീകഗണങ്ങളിൽ ഞാൻ കണ്ട എല്ലാവരെക്കാളും അധികം അറിവുള്ള ഒരാളായിട്ടാണ് ഞാൻ അദ്ദേഹത്തെ കണ്ടതു. ഞാൻ ഈ രാജ്യത്തു വന്നതിൽപിന്നെ അദ്ദേഹത്തിന്റെ സഭയിലെ വൈദീകന്മാരുമായുണ്ടായ എല്ലാ സംഭാഷണങ്ങളെപ്പററിയും അദ്ദേഹത്തിനു അറിവു കിട്ടിയിട്ടുണ്ടു എന്നു അദ്ദേഹം എന്നോടു പറഞ്ഞു. പിന്നീടു അദ്ദേഹം ഇപ്രകാരം എന്നോടു സംസാരിച്ചു. "അധോഗതിയിൽ ഇരിക്കുന്ന ഒരു സഭയെ സന്ദശിക്കാൻ നിങ്ങൾ വന്നിരിക്കുന്നു. ഞാനൊ ഒരു വൃദ്ധൻ. എന്നാൽ എനിക്കു ആ ദിവസങ്ങൾ കാണ്മാനായി ജീവിച്ചിരിക്കാൻ സാധിക്കയില്ല എങ്കിലും, എന്റെ സഭയ്ക്കു ഉൽകൃഷ്ടദിവസങ്ങൾ കാണ്മാൻ കഴിയും എന്നുള്ള ആശ എന്റെ വൃദ്ധതയെ സന്തോഷിപ്പിക്കയും ധൈയ്യപ്പെടുത്തുകയും ചെയ്യുന്നു" വേദപുസ്തകങ്ങളെ തജ്ജമ ചെയ്തു അച്ചടിപ്പിക്കണം

(൨൪) ൬-ാം മാർ തോമ്മായായ വലിയ മാർ ദീവന്നാസ്യോസു- പി.

എന്നുള്ള എന്റെ ആഗ്രഹം ഞാൻ മെത്രാപ്പോലീത്തായോടു അറിയിച്ചു. അതിനു അദ്ദേഹം ഇപ്രകാരം മറുപടി പറഞ്ഞു. "ഞാൻ ആ സംഗതി മുഴുവൻ ആലോചിച്ചു കഴിഞ്ഞിരിക്കുന്നു. ആ ജോലി എന്റെ മേൽനോട്ടത്തിൽതന്നെ നടത്തണം എന്നും, എന്റെ സഭയിലെ വിദ്വാന്മാരായ വൈദീകന്മാരെ എന്റെ സഹായത്തിനായി ക്ഷണിച്ചുവരുത്തണമെന്നും നിശ്ചയിച്ചിരിക്കുന്നു. മൂഢതകൊണ്ടു നിറഞ്ഞിരിക്കുന്ന ഈ രാജ്യത്തെ പ്രകാശിപ്പിക്കുന്ന ഒരു ജോലി ആകുന്നു അതു. ആ ജോലിയെ ദൈവം അനുഗ്രഹിക്കയും ചെയ്യും" ബഹുമാനയോഗ്യനാകുന്ന അദ്ദേഹത്തിന്റെ ഭക്തിപരിപൂർണ്ണമായ ഈ നിശ്ചയം കേട്ടപ്പോൾ ഞാൻ ഏററവും സന്തുഷ്ടനായി. എന്തെന്നാൽ സുറിയാനിക്കാരെ കൂടാതെ മലയാളം തന്നെ സംസാരിക്കുന്നവരായി ഏകദേശം രണ്ടു ലക്ഷത്തിൽ അധികം ക്രിസ്ത്യാനികൾ തെക്കെ ഇൻഡ്യായിൽ ഉണ്ടെന്നു ഞാൻ അന്വെഷിച്ചു അറിഞ്ഞിരുന്നു. പിന്നീടു എന്റെ മനസ്സിൽ പ്രധാനമായി ഉണ്ടായിരുന്ന വിഷയം സുറിയാനിയിലും കൽദായഭാഷയിലുമായി ഉപയോഗമുള്ള കയ്യെഴുത്തുഗ്രന്ഥങ്ങളെ ശേഖരിക്കണം എന്നുള്ളതായിരുന്നു. എന്റെ ഈ അന്വേഷണങ്ങളെ സഹായിക്കാമെന്നും ചിലഗ്രന്ഥങ്ങൾ ശേഖരിച്ചുതരാമെന്നും അദ്ദേഹം സന്തോഷചിത്തനായി എന്നോടു പറഞ്ഞു. ഇംഗ്ലണ്ടിൽനിന്നും അച്ചടിച്ച സുറിയാനി വേദപുസ്തകങ്ങൾ വന്നുകാണണമെന്നുള്ള അദ്ദേഹത്തിന്റെ ആശയെ സംബന്ധിച്ചു പിന്നയും പിന്നയും തൃപ്തിയോടുകൂടെ അദ്ദേഹം സംസാരിച്ചു. അവ (വേദപുസ്തകങ്ങൾ) "അദ്ദേഹത്തിന്റെ സഭെക്കു ഒരു സമ്പത്തു" ആയിരിക്കും എന്നു അദ്ദേഹം പറഞ്ഞു.

കണ്ടനാടു
നവംബർ ൨൯. ൧൮൦൬.

ഞാൻ ഈ ജനങ്ങളുടെ ഇടയിൽ വന്നതിൽ പിന്നെ ആംഗ്ലിക്കൻ സഭയുമായി അവർ ഒരുകാലത്തു യോജിച്ചേക്കും എന്നു എനിക്കു ആശയുണ്ടായിരിക്കുന്നു. ഇൻഡ്യായിൽ റോമാസഭെക്കുള്ള വലിയ ശക്തിയേയും ആ ശക്തിയെ എതൃക്കുന്നതിൽ നമ്മുടെ സഭ (൨൫) തനിച്ചു നിൽക്കുന്നതിലുള്ള ബലഹീനതയേയും പററി ഞാൻ ഓർത്തു നോക്കിയപ്പോൾ സുറിയാനിസഭയുടെ സഹായവും സഹകരണവും അതിന്റെ പുരാതനത്വത്തിൽനിന്നും കിഴക്കിന്നടുത്ത രാജ്യങ്ങളിൽ അതിനുള്ള അധികാരശക്തിയേയും ലഭിക്കുന്നതു എത്രയൊ വളരെ ആവശ്യമുള്ള ഒരു സംഗതിയായി എനിക്കു തോന്നി. ആവശ്യമുണ്ടു എന്നുതോന്നിയാൽ നമ്മുടെ സഭെക്കു മേലിൽ പ്രവൎത്തിക്കാനായി ആ വിഷയത്തെപ്പററി വാദിച്ചു ഒരു അടിസ്ഥാനം ഇടുകഎങ്കിലും ചെയ്യുന്നതു ഉപയോഗകരമായിരിക്കും എന്നു എനിക്കു തോന്നി. ആദ്യം ഉണ്ടായ കൂടിക്കാഴ്ചയിൽ ഈ വിഷയത്തെപ്പററി മെത്രാപ്പോലീത്തായോടു സംസാരിക്കാൻ എനിക്കു ഭയം ആയിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ സഭയിലെ രണ്ടു വൈദീകന്മാരുമായി ഈ വിഷയത്തെപ്പററി ഞാൻ സ്വാതന്ത്ര്യമായി സംസാരിച്ചാൽ അദ്ദേഹത്തിനു സന്തോഷമായിരിക്കും എന്നു മെത്രാപ്പോലീത്താ എന്നെ മനസ്സിലാക്കി (൨൬) ഈ വിഷയ

(൨൫) അതായതു ആംഗ്ലിക്കൻസഭ- പി.
(൨൬) വളരെ ഗൌരവമായ ഈ വിഷയത്തെപ്പററി താൻ ഏതെങ്കി

ത്തെപ്പററി ഇതിനുമുമ്പ എന്നോട്ട സംസാരിച്ചവരിൽ ആരും അത്ര വെളിവായി സംഗതി മുഴുവനും തുറന്നു എന്നോട്ട പറഞ്ഞിട്ടില്ല. അതിൻെറ കാരണം ഇപ്പോൾ വെളിപ്പെട്ടു. ആംഗ്ലിക്കൻസഭയിലെ കൈവെപ്പിൻെറ സാധുത്വത്തെപ്പററി അവക്കു സംശയങ്ങൾ ഉണ്ടു എന്നു മെത്രാപ്പോലീത്തായുടെ സഹായവൈദികന്മാർ എന്നോട്ട പറഞ്ഞു. "ഇംഗ്ലീഷുകാർ പരാക്രമശാലികളും മഹിമയുള്ള ഒരുജാതിയും ആയിരിക്കാം. എന്നാൽ അവരുടെ സഭ നിങ്ങളുടെ വിവരണപ്രകാരം തന്നെ ഒരു പുതിയ സഭയാണല്ലൊ. എവിടെനിന്നാണ് നിങ്ങൾക്കു കൈവെപ്പു ലഭിച്ചിട്ടുള്ളതു" എന്നിപ്രകാരം അവർ ചോദിച്ചു. "റോമായിൽനിന്നും" എന്നു ഞാൻ മറുപടി പറഞ്ഞു. "പൂർവ്വകാലംമുതലെ ഞങ്ങളുടെ ശത്രുവും ഞങ്ങൾക്കു യോജിക്കാൻ പാടില്ലാത്തതുമായ ഒരു സഭയിൽനിന്നും ആണ് നിങ്ങൾക്കു കൈവെപ്പു ലഭിച്ചിട്ടുള്ളതു" എന്നു അവർ വീണ്ടും പറഞ്ഞു. ക്രിസ്തുവിൻെറ നാമം ധരിച്ചിട്ടുള്ള എല്ലാസഭകൾക്കും രക്ഷ കിട്ടിയെക്കാം എന്നു അവർ സമ്മതിച്ചു. എന്നാൽ യോജിപ്പിനെപ്പററി ആലോചിക്കുന്ന വിഷയത്തിൽ ആരംഭകാലം മുതലെ നിർമ്മലമുള്ള ഒരു ക്രൈസ്തവസഭയായി അവർ ജീവിച്ചുവരുന്നു എന്നും, അപ്പൊസ്തോലന്മാരിൽനിന്നും പരമ്പരയായി കൈവെപ്പു നടന്നുവരിക എന്നു ലോകത്തിൽ ഒരുസംഗതി ഉണ്ടെങ്കിൽ അതു അവക്കു ലഭിച്ചിട്ടുണ്ടു എന്നും, അവരുടെ ഈ അവകാശത്തെ ആക്ഷേപിക്കുന്നതായി ചരിത്രത്തിലൊ പാരമ്പര്യത്തിലൊ യാതൊരുരേഖയും ഇല്ല എന്നും, ഉള്ള സംഗതികൾ ആലോചിക്കേണ്ടിയിരിക്കുന്നു എന്നു അവർ പറഞ്ഞു. ആ കൈവെപ്പുതന്നെ അപ്പൊസ്തോലന്മാരിൽനിന്നും റോമാസഭയിലേക്കും കടന്നിട്ടുണ്ടെന്നു ഞാൻ അഭിപ്രായപ്പെട്ടു. അങ്ങനെ ഉണ്ടായിരിക്കാം എന്നാലും ആ സഭ സത്യവിശ്വാസത്തിൽനിന്നും മാറിപ്പോയിരിക്കുന്നു എന്നു അവർ പറഞ്ഞു. ഇസ്രായേലിലെ ഒരു പ്രധാന പുരോഹിതൻെറ ദുർവൃത്തി അദ്ദേഹത്തിൻെറ പിൻഗാമികളെ ബന്ധപ്പെടുത്തുന്നില്ല എന്നപോലെ പട്ടത്വമാകുന്ന നൽവരം പുറപ്പെട്ടുവരുന്നതായ വഴിയുടെ അശുദ്ധത പട്ടത്വത്തെ മലിനപ്പെടുത്തുന്നില്ല എന്നും ഞാൻ മറുപടി പറഞ്ഞു. അന്ത്യോഖ്യാസഭയിൽനിന്നും ലഭിക്കാമായിരുന്നതുപോലെതന്നെ അപ്പൊസ്തോലനൽവരത്തെ റോമാസഭയിൽനിന്നും ലഭിച്ചിട്ടുണ്ടു എന്നു ആംഗ്ലിക്കൻസഭ വിചാരിക്കുന്നു. ആംഗ്ലിക്കൻസഭയുടെ കൈവെപ്പു സുറിയാനിസഭയുടേതിനെക്കാൾ ഉൽകൃഷ്ടമായതെന്നൊ പരിശുദ്ധമായതെന്നൊ വിചാരിക്കാൻ ആംഗ്ലിക്കൻസഭക്കു അവകാശം ഉണ്ടു എന്നു ഞാൻ വിചാരിക്കുന്നില്ല. ഈ സംഗതിയാണ ഞാൻ വളരെ വിശദമായിപ്പറയണം എന്നു അവർ അഗ്രഹിച്ചതു. ഈ വിഷയം സംബന്ധിച്ചുണ്ടാകാവുന്ന കാൎയ്യമായ എഴുത്തുകുത്തുകളിൽ സുറിയാനിസഭയുടെ പുരാതനത്വവും നൈർമ്മല്യവും വ്യക്തമായി സമ്മതിക്കപ്പെട്ടിരിക്കണം എന്നു അവർ അഗ്രഹിച്ചു.

ഞങ്ങൾ തമ്മിൽ ഉണ്ടായ സംഭാഷണത്തിൻെറ വിവരം മെത്രാപ്പോലീത്തായെ അറിയിച്ചു. യോജിപ്പുകൊണ്ടുണ്ടാകാവുന്ന ഗുണങ്ങൾ എന്തെ

ല്ലം ഒരു അഭിപ്രായം പറയുന്നതിനുമുമ്പ തൻെറ കീഴിലുള്ള രണ്ടു പുരോഹിതന്മാരുമായി ആലോചിച്ചുവരണം എന്നുള്ള മെത്രാപ്പോലീത്തായുടെ ഉപദേശം വളരെ സ്തുത്യർഹമായിരിക്കുന്നു— പി.

ല്ലാമെന്നു പറയാൻ അദ്ദേഹം എന്നോടു ആവശ്യപ്പെട്ടു. അധികരിച്ചു നിൽക്കുന്നതും വൎദ്ധിച്ചുവരുന്നതുമായ റോമാസഭയുടെ ശക്തിക്കു എതിരായി സത്യവിശ്വാസത്തെ അഭിവൃദ്ധിപ്പെടുത്തുന്നതിനു സുറിയാനിക്കാരെ സഹായിക്കാനായി അംഗ്ലിക്കൻസഭയാൽ അഭിഷേകം ചെയ്യപ്പെട്ടിട്ടുള്ള മിഷ്യനറിമാർ ഇൻഡ്യായിലുള്ള സുറിയാനിപ്പള്ളികളിൽ പ്രസംഗിക്കുന്നതിനു അനുവദിക്കാം എന്നുള്ളതാകുന്നു ഒരു ഗുണം എന്നു ഞാൻ അഭിപ്രായപ്പെട്ടു. പിന്നീടു സുറിയാനിമെത്രാപ്പൊലീത്തായാൽ അഭിഷേകം ചെയ്യപ്പെട്ടവർ ഇംഗ്ലീഷുകാൎക്കു ഇൻഡ്യായിലുള്ള പള്ളികളിൽ പ്രസംഗിക്കയും ചെയ്യാം. എന്തെന്നാൽ ഞങ്ങൾക്കു ഇൻഡ്യായിൽ ഒരു വലിയ മഹാരാജ്യമുണ്ടെങ്കിലും സുവിശേഷം പ്രസംഗിക്കുന്നവർ കുറച്ചുമാത്രമെയുള്ളു. അതിനുശേഷം മെത്രാപ്പോലീത്താ ഇപ്രകാരം മറുപടി പറഞ്ഞു. "ഇപ്രകാരമുള്ള ഒരു യോജിപ്പിനുവേണ്ടി ഞാൻ വളരെ നഷ്ടങ്ങൾ സഹിക്കാം. എന്നാൽ എന്റെ സഭയുടെ നിൎമ്മലതയേയും ശ്രേഷ്ഠതയേയും സംബന്ധിക്കുന്ന യാതൊരു കാൎയ്യത്തിലും എന്തെങ്കിലും വിട്ടുവീഴ്ച ചെയ്വാൻ എന്നോടു ആവശ്യപ്പെട്ടേക്കരുത്" (൨൭) സുറിയാനിസഭയെ മലിനപ്പെടുത്തണമെന്നു ഞങ്ങൾക്കാഗ്രഹമില്ല എന്നും, അതിനെ സൂക്ഷിച്ചു രക്ഷിക്കണമെന്നുമാത്രമെ ആഗ്രഹമുള്ളു എന്നും ഞാൻ മറുപടി പറഞ്ഞു (൨൮) അന്യജാതിക്കാരുടെ ഇടയിൽ ഉള്ള ക്രിസ്തുവിന്റെ സഭയാണ അതു (സുറിയാനിസഭ) എന്നു എല്ലാവരും സമ്മതിക്കേണ്ടിയിരിക്കുന്നു. അതിന്റെ നന്മയെ വൎദ്ധിപ്പിക്കുന്നതിലും, അതിന്റെ ശക്തിയെ പുനൎജ്ജീവിപ്പിക്കുന്നതിലും, ഇൻഡ്യാരാജ്യത്തിന്റെ ഭാവിയുടെ നന്മക്കുള്ള ഒരു ആയുധമായി അതിനെ ഉപയോഗിക്കുന്നതിലും അംഗ്ലിക്കൻസഭക്കു സന്തോഷമായിരിക്കും. അംഗ്ലിക്കൻസഭ എതിൎക്കുന്നതൊ, അനാവശ്യമെന്നു വിചാരിക്കുന്നതൊ ആയ ചില ആചാരങ്ങളും നടപടികളും സുറിയാനിസഭയിൽ ഉണ്ടു എന്നു അഭിപ്രായപ്പെടുന്നതിനു ഞാൻ ഈ അവസരത്തെ വിനിയോഗിച്ചു. സുറിയാനിസഭയുടെ അധോഗതിയുടെ കാലങ്ങളിൽ സഭയുടെ ഉപദേശങ്ങളോടു സംബന്ധമില്ലാത്തവയും, ഉപദ്രവം കൂടാതെ ഇനിയും മാററാവുന്നവയുമായ ചില ആചാരങ്ങൾ നടപ്പിൽവന്നിട്ടുണ്ടെന്നു മെത്രാപ്പോലീത്താ സമ്മതിച്ചു. അദ്ദേഹത്തോടു കാൎയ്യമായി എന്തെങ്കിലും സംസാരിക്കുന്നതിനു എന്റെ സഭയിൽനിന്നും എനിക്കു അധികാരം ഉണ്ടോ എന്നു അദ്ദേഹം എന്നോടു ചോദിച്ചു. അങ്ങനെ അധികാരം സിദ്ധിച്ചിട്ടില്ല എന്നും, സുറിയാനിസഭ എന്നൊരു സഭയുള്ളതായി എന്റെ സഭ അറിഞ്ഞിരിക്കയില്ല എന്നും, എന്നിരുന്നാലും നല്ല ആളുകളുടെ ആഗ്രഹങ്ങളും ഉദ്ദേശ്യങ്ങളും എനിക്കു ഊഹിക്കാമെന്നും ഞാൻ മറുപടി പറഞ്ഞു. ഇത്ര വലുതായ ബ്രിട്ടീഷു ഇൻഡ്യായിലെ ക്രിസ്ത്യാനികളെ ഭരിക്കാൻ ഒരുമെത്രാൻ ഇല്ലാത്തതു ആശ്ചൎയ്യകരമാണെന്നും, ഇംഗ്ലീഷുസഭയിലെ വൈദീകപ്രമാണങ്ങൾ മുഴുവൻ

(൨൭) മെത്രാപ്പോലീത്തായുടെ മാഹാത്മ്യതയും മനസ്ഥൈൎയ്യവും ഈ ചുരുങ്ങിയ മറുപടിയിൽനിന്നു ധാരാളം വെളിവാകുന്നു—വി.

(൨൮) ഡാക്ടർ ബുക്കാനാന്റെ പിൻഗാമികൾ ഈ വാഗ്ദത്തത്തെ എത്രമാത്രം നിറവേററി എന്നു പിൽക്കാല ചരിത്രംകൊണ്ടറിയേണ്ടുന്നതാണ്—വി.

അദ്ദേഹത്തിനു മനസ്സിലായിട്ടില്ല എന്നും മെത്രാപ്പോലീത്താ എന്നോടു പറഞ്ഞു. ഞങ്ങളുടെ അന്യദേശങ്ങളിൽ ബിഷോപ്പന്മാരെ നിയമിച്ചയച്ചിട്ടുണ്ടെന്നും, ഇൻഡ്യാസാമ്രാജ്യം ഇപ്പോഴും ശൈശവാവസ്ഥയിൽ ഇരിക്കുന്നേയുള്ളു എന്നും ഞാൻ മറുപടി പറഞ്ഞു. 'അദ്ദേഹത്തിൻെറ സഭയിലെ വൈദികന്മാരോടു ആലോചിച്ചശേഷം അടുത്തദിവസം താഴെപ്പറയുന്ന വിധത്തിൽ മെത്രാപ്പോലീത്താ എനിക്കു രേഖാമൂലമായ ഒരുമറുപടി തന്നു. "ഇംഗ്ലീഷുസഭയുമായുള്ള ഒരു യോജിപ്പോ, അതുസാധിക്കാത്തപക്ഷം രണ്ടു സഭകൾക്കും ആവശ്യമെന്നും നടപ്പിൽ വരുത്തക്കതെന്നും തോന്നുന്നവിധത്തിൽ ഉള്ള ഒരു ചേർച്ചയൊ ഉണ്ടായാൽ അതു വളരെ അനുഗ്രഹമേറിയ ഒരു സംഭവമായിരിക്കുന്നതുകൂടാതെ ഇൻഡ്യായിൽ ക്രിസ്തുമതത്തിൻെറ വദ്ധനവിനു അതു ഉപയോഗകരമായിരിക്കുന്നതും ആകുന്നു" ഈ എഴുത്തിൽ മലങ്കരയുടെ മെത്രാപ്പോലീത്താ ആയ മാർ ദീവന്നാസ്യോസു എന്നുള്ള അദ്ദേഹത്തിൻെറ സ്ഥാനപ്പേര് ആണ എഴുതിയതു. ചെറുപ്പക്കാരായ രണ്ടു കത്തനാരന്മാരെ ഇംഗ്ലണ്ടിൽ അയച്ചു അവരുടെ വിദ്യാഭ്യാസം പൂൎത്തിയാക്കി ഇൻഡ്യായിൽ തിരികെ വരുത്തുന്നതിനു അനുവദിക്കുമൊ എന്നു ഞാൻ മെത്രാപ്പോലീത്തായോടു ചോദിച്ചു. പോകാൻ മനസ്സുള്ളവരായി ആരെ എങ്കിലും കണ്ടാൽ അനുവാദം കൊടുക്കാൻ വളരെ സന്തോഷമായിരിക്കും എന്നു അദ്ദേഹം മറുപടി പറഞ്ഞു. സുറിയാനി ഭാഷയിൽ നല്ല വിദഗ്ദന്മാരായി കാൎയ്യശേഷിയുള്ള രണ്ടുചെറുപ്പക്കാരെ സ്വന്ത ചിലവിന്മേൽ അയക്കാമെന്നുള്ള വിവരം ഞാൻ വെളിപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

ഉദിയമ്പേരൂർ
ഡിസംബർ ൧൮൦൬.

തിരുവിതാംകോട്ടെ ബ്രിട്ടീഷു റസിഡണ്ടാകുന്ന ലഫ്ട്ടനണ്ടു കേണൽ മെക്കാളിയെ കാണുന്നതിനായി കണ്ടനാട്ടുനിന്നും ഞാൻ കടൽതീരങ്ങളിലേക്കു യാത്രപുറപ്പെട്ടു. നാട്ടുകാരാൽ 'കുരുമുളകുവനം' എന്നു വിളിച്ചുവരുന്ന ബോൾഗട്ടി (പോഞ്ഞിക്കര) എന്ന ദ്വീപിൽ ആണ് അദ്ദേഹം താമസിക്കുന്നതു. തെക്കെ ഇൻഡ്യായെപ്പററി മററു യൂറോപ്യൻ ഉദ്യോഗസ്ഥന്മാരെക്കാൾ അധികം അറിവുള്ള ബുദ്ധിമാനായ ഈ ഉദ്യോഗസ്ഥനിൽനിന്നു വിലയേറിയ അനേകം അറിവുകൾ എനിക്കു ലഭിച്ചു. വളരെ വിശാലമനസ്സുള്ള ആളും, പലവിധ അറിവുള്ള ആളും, അനേക ഭാഷകൾ അറിയാവുന്ന ആളുമായ ഒരു മഹാൻ ആകുന്നു അദ്ദേഹം ഈ അറിവുകളോടുകൂടെ അവയോടു സാധാരണ ചേൎന്നുകാണാത്ത ഒരു ഗുണവും അദ്ദേഹത്തിൽ ഉണ്ടായിരുന്നു. അതായതു അദ്ദേഹം ക്രിസ്ത്യാനിമതത്തിൻെറ ഒരു ഗുണകാംക്ഷികൂടെ ആയിരുന്നു എന്നുള്ളതാകുന്നു. അദ്ദേഹത്തിൻെറകൂടെ ഏതാനും ദിവസങ്ങൾ താമസിച്ചശേഷം ഉൾനാടുകളിലേക്കുള്ള എൻെറ യാത്രയിൽ അദ്ദേഹവുംകൂടെ ചേൎന്നു. പോൎത്തുഗീസു എഴുത്തുകാരന്മാരാൽ ഡയാമ്പൂർ എന്നു വിളിച്ചുവരുന്ന ഉദിയമ്പേരൂർ ആണ് ഞങ്ങൾ ആദ്യം സന്ദൎശിച്ചതു. മുൻകാലങ്ങളിൽ ഈ സ്ഥലം ക്രിസ്ത്യാനികളുടെ രാജാവായിരുന്ന ബലയാൎട്ടിയുടെ രാജധാനിയായിരുന്നു (൨ൻ) ക്രിസ്ത്വാബ്ദം ൧൪൦൯-ൽ

(൨ൻ) സുറിയാനിക്രിസ്ത്യാനികൾക്കു മുമ്പു രാജാവുണ്ടായിരുന്നു എന്നും,

ഗോവയിലെ ആൎച്ചുബിഷോപ്പായ മേനേസിസ്സ് സുറിയാനി പുരോഹിതന്മാരുടെ സുന്നഹദോസു വിളിച്ചുകൂട്ടിയ സുറിയാനിപള്ളിയും, അപ്പോൾ സുറിയാനിപ്പുസ്തകങ്ങളും, കൽദായപ്പുസ്തകങ്ങളും അദ്ദേഹം ദഹിപ്പിച്ച സ്ഥലവും ഇതാകുന്നു. അഗ്നിജ്വാല ഉയൎന്നപ്പോൾ അദ്ദേഹം ജയത്തിന്റെ പാട്ടു പാടിയുംകൊണ്ടു പള്ളിക്കു ചുററും ഒരു ഘോഷയാത്ര ചെയ്തു എന്നു സുറിയാനിക്കാർ പറയുന്നു.

ഉദിയംപേരൂർനിന്നും സുറിയാനി മെത്രാപ്പോലീത്തായെ രണ്ടാമത്തെ പ്രാവശ്യം കാണുന്നതിനായി കൎണ്ണൽ മക്കാളി എന്റെകൂടെ കണ്ടനാട്ടേക്കു യാത്രപുറപ്പെട്ടു വേദപുസ്തകതൎജ്ജമ ആരംഭിച്ചിരിക്കുന്നതായി അദ്ദേഹം ഞങ്ങളോടു പറഞ്ഞു. അദ്ദേഹത്തിനു നല്ലസുഖമില്ലായിരുന്നു. പ്രായാധിക്യത്തിന്റെ ക്ഷീണങ്ങൾ അനുഭവിക്കുന്നു എന്നു അദ്ദേഹം ഞങ്ങളോടു പറഞ്ഞു. അദ്ദേഹത്തിനു ഇപ്പോൾ എഴുപത്തെട്ടു വയസ്സുണ്ടു. ഈ രാജ്യംവിട്ടുപോകുന്നതിനു മുമ്പു ഒന്നുകൂടെ അദ്ദേഹത്തിനെ കാണാം എന്നു ഞാൻ പറഞ്ഞു.

കൊടുങ്ങല്ലൂർ
ഡിസംബർ ൻ. ഫ്വ൦ന്ന.

തോമ്മാസു അപ്പോസ്ഥോലൻ അറേബിയായിലെ ഏഡൻ എന്ന സ്ഥലത്തുനിന്നും ഇൻഡ്യായിൽ ആദ്യം എത്തിയപ്പോൾ കപ്പലിൽനിന്നു ഇറങ്ങി എന്നു പൂൎവ്വകാലംമുതലെ ചരിത്രപ്രസിദ്ധിയുള്ള സ്ഥലം ഇതാകുന്നു. മുമ്പിനാലെ ഒരു പട്ടണവും ഒരു കോട്ടയും അവിടെ ഉണ്ടായിരുന്നു. പോൎത്തുഗീസുകാർ ഈ സ്ഥലത്തെ അവരുടെ കച്ചവടത്തിനുള്ള പ്രധാന തുറമുഖം ആക്കണം എന്നു ഒരുകാലത്തു വിചാരിച്ചിരുന്നു. എന്നാൽ ഇപ്പോൾ കോട്ടയും പട്ടണവും നാശസ്ഥിതിയിൽ ഇരിക്കുന്നു. എന്നാൽ പൂൎവ്വമാഹാത്മ്യത്തിന്റെ ഒരു ലക്ഷണം ഇപ്പോഴും ശേഷിച്ചുകിടപ്പുണ്ടു. കൊടുങ്ങല്ലൂർ ഒരു ആൎച്ചുബിഷോപ്പും (ന൦) അദ്ദേഹത്തിന്റെ കീഴിൽ നാല്പത്തഞ്ചു പള്ളികളും ഉണ്ടു. ഈ മിക്കപള്ളികളിലും ഞാൻ പ്രവേശിച്ചു. അവയിൽ ചിലതിൽ പടിഞ്ഞാറെ ഐൎലണ്ടിലെ റോമാപള്ളികളിലെപോലെ ദൈവാരാധന വളരെ ആചാരങ്ങളോടുകൂടെയാണ നടത്തുന്നതു. തോമ്മാസു അപ്പോസ്തോലന്റെ നാമം ധരിച്ചിട്ടുള്ള ഒരു പള്ളി കൊടുങ്ങല്ലൂർ നിന്നും അത്ര ദൂരെയല്ലാത്ത പറവൂർ എന്ന പട്ടണത്തിൽ ഉണ്ടു. മലബാറിലെപള്ളികളിൽവച്ചു അതു ഏററവും പുരാതനമെന്നു വിചാരിക്കപ്പെട്ടുവരുന്നു. അവിടെ ഇപ്പോഴും ദൈവാരാധനകൾ നടത്തപ്പെടുന്നുണ്ടു. ആ പള്ളിയുടെ ഒരു പടം ഞാൻ വരച്ചെടുത്തു. തോമ്മാസു അപ്പോസ്തോലൻ ഇൻഡ്യായുടെ കിഴക്കെതീരത്തുള്ള മൈലാപ്പൂരു, സെൻതോമ്മസ് മൌണ്ട് എന്ന സ്ഥലങ്ങളിൽ ചെന്നു പ്രസംഗിച്ചു അവിടെ വച്ചു മരിക്കുന്നതിനുമുമ്പു ഇവിടെ കുറെനാൾ അദ്ദേഹം താമസിച്ചു എന്നാകുന്നു സുറിയാനിക്കാരുടെ ഇട

പോൎത്തുഗീസുകാർ വന്നപ്പോൾ ആ കുഡുംബം അന്യം നിന്നുപോയി എങ്കിലും രാജചിഹ്നങ്ങളായുണ്ടായിരുന്ന ചില സാമാനങ്ങൾ അവരെ കാണിച്ചു എന്നും മററും വൈററ് ഹൌസ് മുതലായവരുടെ സുറിയാനിസഭാചരിത്രങ്ങളിൽ നാം വായിക്കുന്നുണ്ടു—പ.

(ന൦) റോമ്മാ ആൎച്ചുബിഷോപ്പാണ്—പ.

യിൽ ഉള്ള ഐതിഹ്യം. ഇതു അത്രവലിയ ഒരുസംഗതിയായി ഗണിപ്പാൻ ഇല്ല. എന്നാൽ അപ്പസ്തോലനായ പത്രോസു റോമ്മായിൽവച്ചു മരിച്ചു എന്നുള്ളതിനെപ്പോലെതന്നെ അപ്പസ്തോലനായ തോമ്മാസ് ഇൻഡ്യായിൽവച്ചു മരിച്ചു എന്നുള്ളതിനും നമുക്കു നല്ലപ്രമാണം ഉണ്ടു എന്നു എനിക്കു തൃപ്തികരമായിതോന്നുന്നു.

തുടരും. ഏ. പീലിപ്പോസു.

~~~~~~~~~~

## ശുദ്ധവിവാഹം എന്ന കൂദാശ.

ശുദ്ധ വിവാഹം എന്നതു പുരുഷനും സ്ത്രീയും തമ്മിൽ വേൎപിരിഞ്ഞുകൂടാത്തവണ്ണം ആത്മപ്രകാരം അവരെ ബന്ധിക്കയും അവൎക്കും അവരുടെ സന്തതികൾക്കും ദൈവത്തിൽനിന്നു അനുഗ്രഹങ്ങളും വാഴ്വുകളും കൊടുക്കുകയും ചെയ്യുന്ന ഒരു വിശുദ്ധ കൂദാശയാകുന്നു. (എബ്രെ. ൧൩; ൪) എന്നാൽ ആധുനികകാലത്തു പലരും പ്രസ്തുതസംഗതി ഒരു കൂദാശയല്ലെന്നുംമറ്റും വാദിക്കയും ഇതിനെ സംബന്ധിച്ചു ചില കുയുക്തികളും തൎക്കങ്ങളും പുറപ്പെടുവിക്കയും ചെയ്യുന്നതിനാൽ ഈ വിഷയത്തെസംബന്ധിച്ചു വിശദമായി തെളിയിക്കണമെന്നു വിചാരിക്കുന്നു.

ഈ കൂദാശയെ ദൈവം സൃഷ്ടിപ്പിന്റെ അവസാനത്തിൽ നിശ്ചയിച്ചു. (ആദ്യ. ൨; ൧൮—൨൪) ഗലിലിയായിലെ കാനാവിൽവെച്ചു നമ്മുടെ കൎത്താവു തന്റെ സാന്നിദ്ധ്യംകൊണ്ടു വിവാഹത്തിനു തന്റെ ദൈവീക അനുമതിയെ നൽകി (യോഹ. ൨; ൧—൧൧) വീണ്ടും തന്റെ പരസ്യശുശ്രൂഷയുടെ ഒരവസരത്തിൽ ശുദ്ധ വിവാഹഉടമ്പടിയുടെ സ്വഭാവത്തെസംബന്ധിച്ചു വീണ്ടും പ്രസ്താവിച്ചു (മത്താ. ൧൯: ൪) എന്നു മാത്രമല്ല തന്റെ ഉയൎപ്പിന്റെയും സ്വൎഗ്ഗാരോഹണത്തിന്റെയും മദ്ധ്യെയുള്ള നാല്പതു ദിവസങ്ങളിൽ താൻ തന്റെ ശിഷ്യന്മാരോടു സംസാരിച്ച ദൈവരാജ്യംസംബന്ധിച്ചുള്ള കാൎയ്യങ്ങളിൽ ഒന്നു ആകുന്നു എന്നു വിചാരിപ്പാൻ ന്യായമുണ്ടു. (നട. ൧; ൩) വിവാഹം നല്ലതും (൧ തീമോ. ൪; ൩) വിവാഹം ചെയ്യരുതെന്നു ഒരുത്തനോടും വിരോധിച്ചുകൂടാത്തതുമത്രെ.

ഒരു വിവാഹകൂദാശ പൂൎണ്ണമാകേണ്ടുന്നതിനു പ്രധാനമായിട്ടുള്ളതു എന്താണെന്നുള്ള വിഷയത്തിൽ പൂൎവപശ്ചിമവേദശാസ്ത്രികൾ തമ്മിൽ വിപരീതാഭിപ്രായമുള്ളവരായിരിക്കുന്നു. പശ്ചിമവേദശാസ്ത്രികളുടെ സാധാരണ ഉപദേശപ്രകാരം പ്രധാനമായിട്ടുള്ളതു, വിവാഹകൎമ്മം നടത്തുവാൻ സ്വാതന്ത്ര്യമുള്ളവരായ സ്ത്രീപുരുഷന്മാരുടെ പൂൎണ്ണമനസ്സോടുകൂടിയ സമ്മതം മാത്രമാകുന്നു എന്നു മാത്രവുമല്ല അവർ പറയുന്നതു ഇതു മതസംബന്ധമായ കൎമ്മങ്ങളിൽനിന്നു സ്വാതന്ത്ര്യപ്പെട്ടതാണെന്നും ആകുന്നു. ആകയാൽ ഒരു വിവാഹം വാസ്തവീകമാക്കി തീൎക്കുവാൻ രണ്ടു കാൎയ്യങ്ങൾ അത്യന്താപേക്ഷിതങ്ങളാണ്.

൧. വിവാഹത്തെ അപൂൎണ്ണതയുള്ളതാക്കത്തക്കകാൎയ്യങ്ങൾ ഇല്ലാതിരിക്കണം:— അവകൾ. ൧. നിശ്ചയിക്കപ്പെട്ട അകലത്തിൽ ഉള്ള സംബന്ധമുറകൾ ഇല്ലാതിരിക്കുക. ൨. സ്ത്രീപുരുഷന്മാരിൽ ആരെങ്കിലും മുൻവിവാഹത്താൽ ജീവിച്ചിരിക്കുന്ന ഭൎത്താവൊ ഭാൎയ്യയൊ ഇല്ലാതിരിക്കുക, ൩. സ്ത്രീപുരുഷന്മാരിൽ ആരെങ്കിലും മുടകിൽ ഉൾപ്പെടാതിരിക്കുക. ൪. ഒരാൾ സ്നാനപ്പെട്ടും മറെറയാൾ സ്നാനപ്പെടാതെയും ഇരിക്കുക.

൨. വിവാഹം ചെയ്യുന്ന സ്ത്രീപുരുഷന്മാർ തമ്മിലുള്ള സമ്മതം. ൧. അതു തമ്മിൽ തമ്മിൽ ഉള്ളതായിരിക്കണം. ൨. ആലോചനാപൂൎവ്വവും സ്വന്തമനസ്സോടുകൂടിയതും ആയിരിക്കണം. ൩. പരസ്യമായി ദൃഷ്ടാന്തീകരിച്ചതായിരിക്കണം. ൪. ഒരു പ്രത്യേകകാലയളവുവരെയല്ല തൽസമയംമുതൽ മരണപൎയ്യന്തംവരെ നിലനില്ക്കുന്നതായ ഒരു പൂൎണ്ണസമ്മതവും ആയിരിക്കണം.

പശ്ചിമവേദശാസ്ത്രികളുടെ ഉപദേശപ്രകാരം സ്നാനം കഴിഞ്ഞിട്ടുള്ളതായ രണ്ടു സ്ത്രീപുരുഷന്മാരുടെ ഈ പ്രകാരം ഉള്ള വിവാഹം പൂൎണ്ണതയുള്ളതാകുന്നു എന്നാൽ കൂ
~~~~~~~~~~

ദാശസംബന്ധമാകയില്ല, പിന്നെയൊ സ്നാനം ഏററവരായ രണ്ടു സ്ത്രീപുരുഷന്മാരുടെ ഇപ്രകാരമുള്ള എല്ലാ വിവാഹവും അതു ഒരു പട്ടക്കാരന്റെ മുമ്പാകെ ചെയ്യപ്പെട്ടാലും അല്ലെങ്കിലും കൂദാശസംബന്ധമായിട്ടുള്ളതു ആകുന്നു.

പൌരസ്ത്യവേദശാസ്ത്രപ്രകാരം മുൻ വിവരിക്കപ്പെട്ടതായ രണ്ടു കാൎയ്യങ്ങൾ കൂടാതെ ഒരു മേല്പട്ടക്കാരനൊ പട്ടക്കാരനൊ നടത്തുകയും വേണം. അല്ലാതെയുള്ള ഒരു വിവാഹവും കൂദാശസംബന്ധമായൊ സഭാസംബന്ധമായൊ പൂൎണ്ണമുള്ളതായി വിചാരിക്കപ്പെടുന്നില്ല. സാധാരണയായി പാശ്ചാത്യരുടെ അഭിപ്രായം വിവാഹം ചെയ്യുന്നവരായ സ്ത്രീപുരുഷന്മാർതന്നെയാണു കൂദാശയുടെ ശുശ്രൂഷകന്മാർ എന്നാണു. ആകയാൽ പട്ടക്കാരന്റെ മുമ്പാകെ വെച്ചു നടത്തപ്പെടുന്നതായ വിവാഹത്തെസംബന്ധിച്ചു പാശ്ചാത്യരുടെ ഉപദേശം എന്തെന്നാൽ പട്ടക്കാരൻ സ്ത്രീപുരുഷന്മാർ തമ്മിൽ നടത്തുന്നതായ കൎമ്മത്തിനു ഒരു സാക്ഷിയായിരിപ്പാനും പ്രസ്തുത ദമ്പതിമാരുടെമേൽ അവർ ചെയ്യുന്ന പ്രവൃത്തിക്കായിട്ടു ദൈവത്തിൽനിന്നു അനുഗ്രഹങ്ങളെ യാചിപ്പാനും ആകുന്നു എന്നാണു.

പൌരാണികളുടെ ഉപദേശപ്രകാരം വിവാഹകൂദാശയിലെ ശുശ്രൂഷകൻ ഒരു മേല്പട്ടക്കാരനോ പട്ടക്കാരനൊ ആയിരിക്കണം.

വിവാഹത്തിൽ കാണപ്പെടുന്ന വസ്തു സംബന്ധം സ്ത്രീപുരുഷന്മാർ തമ്മിലുള്ള കൈപിടുത്തം ആകുന്നു. പ്രസ്തുതകൂദാശ നടത്തുന്നവിധം ഈ ശുശ്രൂഷ നടത്തുമ്പോൾ ഉപയോഗിക്കുന്നതായ വചനങ്ങൾ ആകുന്നു.

വിവാഹത്താൽ ഉണ്ടാകുന്ന ഫലം പ്രസ്തുത സ്ത്രീപുരുഷന്മാരെ വേർപിരിയുവാൻ പാടില്ലാത്ത വിവാഹബന്ധത്താൽ കെട്ടപ്പെട്ടവരാക്കിതീൎക്കയും വിവാഹാവസ്ഥയിൽ നിൎമ്മലജീവിതത്തിനും അവരിൽനിന്നുണ്ടാകുന്ന സന്താനങ്ങൾക്കും കൃപയെകൊടുക്കുകയും ചെയ്യുന്നതാകുന്നു. (സ്ലൊവുസ്സി. തിയോളൊ, ഡോഗ്മാ ൭൩-൭൯) ദൈവത്തിന്റെ ആദ്യനിശ്ചയപ്രകാരവും വിവാഹം വേർതിരിക്കപ്പെടുവാൻ പാടില്ലാത്തതായിരുന്നു. (ആദ്യ. ൨; ൨൪. മത്താ. ൧൯; ൪—൬) മോശയുടെ നിയമത്തിൽ വ്യഭിചാരം ചെയ്യുന്ന ഭാൎയ്യ കൊല്ലപ്പെടുവാൻ അനുവദിച്ചിരുന്നു (ലേവ്യ. ൨൦; ൧൦. ആവ. ൨൨; ൨൨) ആകയാൽ അവളുടെ മരണത്തിങ്കൽ ഭൎത്താവു പുനർ വിവാഹം കഴിപ്പാൻ സ്വാതന്ത്ര്യമുള്ളവനുമായിരുന്നു. മോശൈകന്യായപ്രമാണപ്രകാരവും ഒരു പുരുഷനു തന്റെ ഭാൎയ്യയെ "ലജ്ജയുള്ള കാൎയ്യം" എന്നു വിവരിച്ചിരിക്കുന്നതായ വേശ്യാദോഷത്തെകാൾ കുറഞ്ഞ കററത്തിനു ഉപേക്ഷിപ്പാൻ അനുവാദമില്ലായിരുന്നു. 'ലജ്ജയുള്ള കാൎയ്യം' എന്നു നാമകരണം ചെയ്യിരിക്കുന്ന വേശ്യാദോഷത്താൽ തന്റെ ഭാൎയ്യയെ ഉപേക്ഷിക്കുന്ന പുരുഷനു പുനർ വിവാഹം സ്പഷ്ടമായി വിരോധിക്കപ്പെട്ടിട്ടില്ലായിരുന്നു.

ഇപ്രകാരം മോശ ഉപേക്ഷിപ്പിനെയും പുനർ വിവാഹത്തേയും വിരോധിക്കാതെ ഏകദേശമായി അതിനെ അനുവദിച്ചിരുന്നു. നമ്മുടെ കൎത്താവു അതിനെ യഹൂദരുടെ ഹൃദയകാഠിന്യത്തിൻ നിമിത്തമുള്ള അനുവാദമെന്നു കല്പിക്കയും അതിനെ ഉറപ്പിക്കയും ചെയ്യുന്നു. (മത്താ. ൧൯; ൭. ൮) നമ്മുടെ സഭയെ സംബന്ധിച്ചെടത്തോളം, അംഗീകരിക്കപ്പെട്ടിരിക്കുന്ന കാനോനിൽ വിവരിച്ചിരിക്കുന്നതായ കാരണങ്ങളാൽ അല്ലാതെ തന്റെ ഭാൎയ്യയെ ഉപേക്ഷിപ്പാൻ ഒരുത്തനും അധികാരമില്ല.

ഈ വിഷയത്തെസംബന്ധിച്ചു നമ്മുടെ കൎത്താവിന്റെ ഉപദേശം സുവിശേഷങ്ങളിൽ നാലു സ്ഥലങ്ങളിൽ കാണുന്നു. (മത്താ. ൫. ൩൧- ൩൨; ൧൯; ൨- ൯. മൎക്കൊ. ൧൦. ൨- ൧൨. ലൂക്കൊ. ൧൬. ൧൮.) ഇവയിൽ മൎക്കോസിന്റെയും ലൂക്കോസിന്റെയും സുവിശേഷങ്ങളിൽ ഉപേക്ഷിക്കപ്പെട്ടതിന്റെശേഷം വിവാഹം ചെയ്യുന്നതിനെ വ്യഭിചാരം എന്നു പറയുന്നു. എന്നാൽ ഇവിടെ വേശ്യാദോഷത്താൽ വേർപിരിയപ്പെടുന്നവരെക്കൂടെ ഉൾപ്പെടുത്തുന്നുണ്ടൊ എന്നു പറയുന്നില്ല. എങ്കിലും ഉപേക്ഷിക്കപ്പെടുന്ന ആളിനെ വിവാഹം ചെയ്താൽ ആയതു വ്യഭിചാരം ആകുന്നു എന്നു അവൻ നിയമിക്കുന്ന നിയമത്തിനു ഒഴികഴിവില്ല എന്നുള്ളതു നിശ്ചയമാണ്. വേറൊരു സ്ഥലത്തു (മത്താ. ൫. ൩൨) വേശ്യാദോഷത്താൽ അല്ലാതെ ഉപേക്ഷിപ്പാൻ പാടില്ല എന്നു പറയുന്നു എന്നുതന്നെയുമല്ല

വേറെ എന്തെങ്കിലും കാരണത്താൽ ഭാൎയ്യയെ ഉപേക്ഷിക്കുന്നതു അവളെ കൊണ്ടു വ്യഭിചാരം ചെയ്യിക്കയാണെന്നും ഉപേക്ഷിക്കപ്പെട്ടവളെ വിവാഹം ചെയ്യുന്നതു വ്യഭിചാരം ചെയ്കയാകുന്നു എന്നും അവൻ കല്പിക്കുന്നു. എന്നാൽ ഈ ഘട്ടത്തിൽ ഉപേക്ഷിപ്പാൻ അനുവദിച്ചിരിക്കുന്നതായ കാരണത്താൽ ഭാൎയ്യയെ ഉപേക്ഷിക്കുന്ന പുരുഷനു വേറൊരാളെ വിവാഹം കഴിപ്പാനുള്ള അനുവാദത്തെസംബന്ധിച്ചു ഒന്നും പറയുന്നില്ല. ഒടുവിലത്തേതായ മത്താ. ൫. ൩൨-ൽ ഉപേക്ഷിക്കപ്പെട്ടവളെ വിവാഹം ചെയ്യുന്നതു വ്യഭിചാരം എന്നു പറയുന്നു. വേശ്യയായ ഭാൎയ്യയെ ഉപേക്ഷിച്ചു വേറൊരുത്തിയെ വിവാഹം ചെയ്യുന്ന പുരുഷനെസംബന്ധിച്ചു ഇവിടെ പറയുന്നുണ്ടു. (ഗ്രീക്കുഭാഷയിൽ ഈ വാക്യത്തെ സംബന്ധിച്ചു സംശയമുണ്ടു) "വേശ്യാദോഷത്താലല്ലാതെ ഭാൎയ്യയെ ഉപേക്ഷിച്ചു മറെറാരുത്തിയെ വിവാഹം ചെയ്താൽ വ്യഭിചാരം ചെയ്യുന്നു" എന്നുള്ള പ്രസ്തുതവാക്യത്തെ ഒരു മഹാൻ വ്യാഖ്യാനിക്കുന്നതു ഇപ്രകാരമാകുന്നു. വേശ്യാദോഷം നിമിത്തമല്ലാതെ എന്നു പറയുന്നതു ഉപേക്ഷിക്കുന്നതിനുള്ള കാരണത്തെക്കുറിച്ചാകുന്നു അതായതു വേശ്യാദോഷത്താൽ അല്ലാതെ ഉപേക്ഷിപ്പാൻ പാടില്ല. എങ്കിലും മറെറാരുത്തിയെ വിവാഹം ചെയ്താൽ അതു വ്യഭിചാരം ആകുന്നു. ഈ വ്യാഖ്യാനത്തെ സ്വീകരിക്കുന്നപക്ഷം ഈ വാക്യവും ശേഷമുള്ള വാക്യങ്ങളോടു യോജിക്കുകയും ഉപേക്ഷിക്കുന്നതിന്റെ കാരണം എന്തുതന്നെയായിരുന്നാലും വീണ്ടും വിവാഹം ചെയ്താൽ അതു വ്യഭിചാരം എന്നും വ്യക്തമാകുന്നു.

ഈ വിഷയത്തെസംബന്ധിച്ചു ശ്ലീ: പൌലൂസിന്റെ ഉപദേശം തന്റെ ലേഖനങ്ങളിൽ മൂന്നു സ്ഥലങ്ങളിൽ നാം കാണുന്നു. (റോമാ. ൭. ൨ ൩; ൧ കോറി. ൧൦, ൧൧. എഫേ. ൫: ൨൨—൩൨) ഇവയിൽ ഒടുവിലത്തെതു "അവർ ഇരുവരും ഒരു ജഡമായിതീരും" എന്നുള്ള നമ്മുടെ കൎത്താവിന്റെ ഉപദേശത്തോടു പൂൎണ്ണമായി യോജിക്കുന്നു. രണ്ടാമത്തെ സ്ഥലത്തു (റോമാ. ൭. ൧—൩) പറയുന്നതു ഉപേക്ഷിക്കപ്പെട്ട ഭാൎയ്യ ഭൎത്താവു ജീവിച്ചിരിക്കുമ്പോൾ വേറൊരുത്തനെ വിവാഹം ചെയ്യപ്പെട്ടാൽ അതു വ്യഭിചാരം എന്നാകുന്നു. മൂന്നാമത്തെ ഘട്ടവും പൊതുവെ പറയുന്നതാകുന്നു. (൧. കോറി. ൭: ൧൦—൧൧) ഉപേക്ഷിക്കപ്പെട്ട ഭാൎയ്യ ആ സ്ഥിതിയിൽ തന്നെ ഇരിപ്പാനൊ അല്ലെങ്കിൽ തന്റെ ഭൎത്താവോടുകൂടി ചേരുവാനൊ പറയുന്നു.

നമ്മുടെ കൎത്താവിന്റെയും പൌലൂസിന്റെയും ഉപദേശങ്ങൾ മാത്രമെ ഈ വിഷയത്തെസംബന്ധിച്ചു പുതിയനിയമത്തിൽ ഉള്ളു ഇവരുടെ ഉപദേശത്തിന്റെ എല്ലാ ഭാഗങ്ങളും തമ്മിൽ യോജിക്കുന്നുമുണ്ടു. ൭-ാം ശതാബ്ദകാലംവരെയുള്ള പിതാക്കന്മാരിൽ ചുരുക്കം ചിലർ മാത്രം, ഉപേക്ഷിപ്പിന്റെശേഷം ചുരുക്കം ചില സന്ദർഭങ്ങളിൽ മാത്രം വീണ്ടും വിവാഹത്തിനു അനുവദിക്കുന്നുള്ളു. ലക്താനിയുസ്. ഭാൎയ്യയൊ ഭൎത്താവോ വേശ്യാദോഷം നിമിത്തം വേർപിരിഞ്ഞാൽ വേശ്യാദോഷം ചെയ്യാത്ത ആളിനു വീണ്ടും വിവാഹത്തിനു അനുവദിക്കുന്നു. ഒസ്റ്റേറിയൂസും അംബ്രോസിയാസ്റ്റർ എന്ന എഴുത്തുകാരനും വേശ്യയായ ഭാൎയ്യയുടെ നിരപരാധിയായ ഭൎത്താവിനു വീണ്ടും വിവാഹം ചെയ്യാമെന്നും ഭൎത്താവു കുറക്കാരനായിരുന്നാൽ ഭാൎയ്യക്കൊ, രണ്ടുപേരും കുററക്കാരായിരുന്നാൽ രണ്ടുപേൎക്കുമൊ വിവാഹം വീണ്ടും ചെയ്വാൻ പാടില്ലെന്നും പഠിപ്പിക്കുന്നു. ശ്ലീ: എപ്പിപ്പാനിയൂസ് വേശ്യാദോഷത്താലൊ മറെറന്തെങ്കിലും കാരണത്താലൊ ഉപേക്ഷിക്കപ്പെട്ടാൽ രണ്ടു കൂട്ടൎക്കും പുനർ വിവാഹത്തിനു അനുവദിക്കുന്നു. എന്നാൽ അതു ഓരോ ആളുകളുടേയും സ്ഥിതിയെ അറിഞ്ഞു സഭ പ്രത്യേകമായി കരുണയോടെ അനുവദിച്ചെങ്കിൽ മാത്രമെ പാടുള്ളു എന്നുംകൂടെ പറയുന്നുണ്ടു. ശ്ലീ: ബേസലിയൂസ എപ്പിപ്പാനിയുസിനോടു യോജിക്കുന്നു.

ഇവരെ ഒഴിച്ചു ശേഷമുള്ള പിതാക്കന്മാരെല്ലാം പ്രത്യേക കാരണങ്ങളെ വകവെക്കാതെ പൊതുവിൽ വിവാഹം വേർപിരയപ്പെട്ടുവാൻ പാടില്ലാത്തതെന്നും ഏതെങ്കിലും പ്രത്യേകാരണത്താൽ വേശ്യാദോഷത്താൽതന്നെയും വേർപിരിയപ്പെടുന്നപക്ഷം രണ്ടുകൂട്ടരും ഭൎത്താവും ഭാൎയ്യയും നിരപരാധിയായാലും അപരാധിയായാലും വീണ്ടും വിവാഹം ചെയ്തുകൂടാ എന്നു വിരോധിക്കുന്നു. സുനഹദോ

സുകളുടെ സാധാരണ നിശ്ചയങ്ങളും ഇപ്രകാരം ഉപേക്ഷിപ്പിന്റെശേഷം വിവാഹത്തെ വിരോധിക്കുന്നു. (പാററ്കിൻ ൧൪൮—൩൮൩) റോമാ സഭയുടെ ഉപദേശം ഉപേക്ഷിപ്പിന്റെശേഷം വിവാഹം പാടില്ലെന്നാണ (ത്രെന്തുസൂനഹദോസ്. സെസ്സ്. ൨൪. കാനോൻ ൭.) ആംഗ്ലെയസഭയും വിവാഹത്തുങ്കൽ ഭാര്യയോ ഭർത്താവോ ജീവനോടിരുന്നാൽ മററെയാൾ വേറൊരാളുമായി വിവാഹം ചെയ്കയില്ലെന്നു ഉടമ്പടി ചെയ്യിക്കയും ഉടമ്പടിയുടെശേഷം മാത്രമെ വിവാഹം പാടുള്ളൂ എന്നു കല്പിക്കയും ചെയ്യുന്നു. (൧൬൦൩-ലെ ൧൦൭-ം ൧൦൯-ം കാനോനാകൾ) കിഴക്കേസഭകളിൽ ചില കൂട്ടർ, യുസ്തിനിയന്റെ സി.വി.ൽ നടപടികളിൽ പ്രസ്താവിച്ചിരിക്കുന്ന കാരണങ്ങളാൽ ഉപേക്ഷിക്കുന്നവർക്കു പുനർവിവാഹം അനുവദിക്കുന്നു. ഇവകൾ വേശ്യാദോഷംകൂടാതെ വേറെ ചിലതും ഉൾപ്പെടുന്നു. (ആധുനികഋഷ്യാസഭയുടെ നടപടികൾ. കോവെൽ ൨൮൭—൨൯) ഏതെങ്കിലും പ്രത്യേകകാരണങ്ങളാൽ ഉപേക്ഷിപ്പാനും പുനർവിവാഹം ചെയ്വാനുമുള്ള വിധി മേല്പട്ടക്കാരനിൽനിന്നു ഉണ്ടാകേണ്ടതാണ. (അതേനയിലെ യൌനായ ആർച്ചുബിഷോപ്പു. ൩൩൮-൩൬. ലൌനായ സഭാകാര്യനാർ ഭവ്വ) ഋഷ്യാസഭയിൽ വേശ്യാദോഷം, നാടുകടത്തൽ ഇവകൾക്കു പുനർവിവാഹം അനുവദിച്ചുവന്നു. (ഡോഗ്മാ ൭൪൫—൭൪൩) റോമാസഭയോടു ചേർന്നിരിക്കുന്ന കിഴക്കേസഭക്കാർക്കു തങ്ങളുടെ പൂർവീകനടപടിയെ അനുസരിച്ചു നടപ്പാൻ അനുവദിച്ചിട്ടുണ്ടു. (സ്റ്റോവപ്പ്, ഡോഗ്മാ ൧൬; ൪൦) നമ്മുടെ സഭയും ഹൂദോയ്യായുടെ കാനോൻ നിയമപ്രകാരം, മരണം, പരസ്യമായ വേശ്യാദോഷം, സംയോഗം പാടില്ലാത്ത രോഗബാധ മുതലായവകളാൽ അല്ലാതെ ദമ്പതിമാർ തമ്മിൽ വേർപിരിവാൻ പാടില്ല എന്നു കല്പിക്കുന്നു.

പുറജാതിവിവാഹത്തെസംബന്ധിച്ചു കോറിന്തിയരുടെ ലേഖനത്തിൽ ഒരു കുഴപ്പമായ ഘട്ടം ഉണ്ടു. (൧ കോറി. ൭: ൧൨—൧൬) ഇതിനു മുമ്പുള്ള വാക്യങ്ങളിൽ ശ്ലീ: പൌലൂസ വിവാഹം വേർതിരിയപ്പെടുവാൻ പാടില്ല എന്നും അതു കർത്താവുതന്നെ കല്പിക്കുന്നതാണെന്നും പറയുന്നു. പിന്നീടു ക്രിസ്ത്യാനികൾക്കു പുറജാതികളോടുള്ള സംബന്ധത്തെക്കുറിച്ചു പറയുവാൻ തുടങ്ങുകയും അതു കർത്താവല്ല താൻ തന്നെ പറയുന്നതാണെന്നും പറയുന്നു. പിന്നീടു അവൻ പറയുന്നതു ഒരു സഹോദരനു അവിശ്വാസിനിയായ ഒരു ഭാര്യ ഉണ്ടായിരിക്കയും അവൾ വിശ്വാസിനിയാകാതെ ഭർത്താവിനോടുകൂടെ വസിപ്പാൻ സമ്മതിക്കയും ചെയ്യുന്നു എങ്കിൽ അവർ ഒരുമിച്ചു വസിക്കണമെന്നാകുന്നു. പിന്നെയും പൌലൂസ അവിശ്വാസിനിയായ ഭാര്യ വിശ്വാസിയായ ഭർത്താവിനോടുകൂടെ വസിപ്പാൻ മനസ്സില്ലെങ്കിൽ എന്നുള്ള ദൃഷ്ടവിഷയത്തിലേക്കു പ്രവേശിക്കുന്നു. ഈ സന്ദർഭത്തിൽ വിശ്വാസിയായ ആൾ ബന്ധനത്തിൽ അകപ്പെട്ടിരിക്കുന്നില്ല എന്നു താൻ പറയുന്നു. ഇതിനെ സംബന്ധിച്ചു പരിശുദ്ധപിതാക്കന്മാരുടെ ഉപദേശം പ്രസ്തുതദമ്പതിമാർ തമ്മിലുള്ള വിവാഹം ക്രിസ്തീയമല്ലെന്നും അതിനാൽ വിശ്വാസിയായ ആളിനു മറെറയാളെ ഉപേക്ഷിച്ചു ന്യായമായി വേറൊരു വിവാഹം ചെയ്യാമെന്നും ആകുന്നു. ഈ വിഷയത്തിൽ പൂർവ്വപശ്ചിമവേദശാസ്ത്രികൾ തമ്മിൽ പൂർണ്ണമായി യോജിക്കുന്നു.

വിമതസ്ഥരായ ആളുകൾ വിശുദ്ധസഭയിലേക്കു ചേരുന്നപക്ഷം അവർക്കു മുമ്പെതന്നെ വിശുദ്ധ സഭയിൽ നില്ക്കുന്ന ആളുകളുമായി വിവാഹം ചെയ്യുന്നതിനെ ഒരു പ്രകാരത്തിലും വിരോധിപ്പാൻ പാടില്ലാത്തതാകുന്നു.

മുമ്പൊരിക്കൽ ആംഗ്ലിയാസഭയിലെ സ്ത്രീകളെ നമ്മുടെ സഭയിലെ പുരുഷന്മാർ വിവാഹം ചെയ്യരുതു എന്നു വിരോധിക്കുന്നതായ ഒരു ലേഖനം ഇടവകപത്രികയിൽ ഒരാൾ പ്രസിദ്ധപ്പെടുത്തിയിരുന്നു. ഇപ്രകാരമുള്ള ലേഖനങ്ങൾ എഴുതുന്നതു തലച്ചോറുള്ള കൂട്ടരുടെ പ്രവൃത്തിയല്ലെന്നും പാമരത്വാധിക്യംകൊണ്ടോ അസൂയകൊണ്ടോ എഴുതീട്ടുള്ളതാണെന്നും അല്ലാതെ വിചാരിപ്പാൻ മാർഗ്ഗം കാണുന്നില്ല. എന്തുകൊണ്ടെന്നാൽ നമ്മുടെ സഭയുടെ നിയമപ്രകാരം കല്പിക്കപ്പെട്ടിരിക്കുന്ന കർമ്മാനുഷ്ഠാനശേഷം ഏതുജാതിമതസ്ഥരിൽ നില്ക്കുന്ന സ്ത്രീപുരുഷന്മാരായിരുന്നാലും നമ്മുടെ സഹോദരങ്ങളുമായി വിവാഹത്തിനു അനുവാദമുണ്ടു.

(തുടരും.)

റവ: കുറിയാക്കോസ്.

ധ്യാനം ൨.

"എന്നാൽ പട്ടാളക്കാരിൽ ഒരുവൻ ഒരു മൂർച്ചയുള്ള കുന്തംകൊണ്ടു അവൻെറ മാർവ്വിൽ കുത്തി. ഉടൻതന്നെ രക്തവും വെള്ളവും അതിൽ നിന്നു പുറപ്പെട്ടു-"

എൻെറ ആത്മാവേ! കുരിശിക്കപ്പെട്ടവനായ നിൻെറ വിമോചകൻെറ ശരീരം കുരിശിന്മേൽ തൂങ്ങികിടക്കുന്നതിനെ നീ കാണുക. അതിവേദനയും, നെടുവീർപ്പും, അവയുടെ ശക്തിയോടെ തന്നിൽ വ്യാപാരം ചെയ്തു.

എൻെറ ആത്മാവേ! നിൻെറ പാപഭാരത്തിൻ്റെ പെരുപ്പം ഹേതുവാൽ ശുദ്ധത നിറഞ്ഞതായ അവൻെറ ഹൃദയം തകർന്നിരിക്കുന്നു.

കൊടൂരഹൃദയരായ പട്ടാളക്കാർ ആയുധപാണികളായി അവൻെറ മുമ്പാകെ സമീപിക്കുന്നു. അവരിൽ ഒരുവൻ ആ ശുദ്ധതയുടെ മാർവ്വിനെ കുത്തിതുറക്കുന്നു.

കണ്ടാലും, രക്തവും വെള്ളവും പരിശുദ്ധമായ ആ നീരുറവയിൽനിന്നു ചിന്തുന്നു.

ആദ്യ ആദാം നിദ്രാമയക്കം ഉള്ളവനായി തീൎന്നപ്പോൾ ഭാൎയ്യയായഹാവാ അവൻെറ മാർവ്വിൽനിന്നു രൂപീകരിക്കപ്പെട്ടു.

എൻെറ ആത്മാവേ! അപ്രകാരംതന്നെ നിൻെറ വീണ്ടെടുപ്പുകാരനായ രക്ഷകൻ മരത്തിൻെറ നിദ്രയെ പ്രാപിച്ചസമയം അവൻെറ ഏകമണവാട്ടിയായ വിശുദ്ധസഭ, അവൻെറ വിശുദ്ധമാർവ്വിൽനിന്നു രഹസ്യം നിറഞ്ഞതായ തുടസ്സം എടുക്കയും, പരിശുദ്ധ ജീവൻെറ നിത്യതയ്ക്കും രക്ഷണ്യമായ ആശ്വാസത്തിനുമായി സാരാംശങ്ങളാകുന്ന രഹസ്യത്തിൻ ക്രദാശകളെ നേടുകയുംചെയ്തു. എന്തെന്നാൽ അവൻെറ മാർവ്വിൽനിന്നു ഒഴുകി വന്നതായ വെള്ളം അവനിൽ നാം വീണ്ടുംജനിച്ചതായവിശുദ്ധ മാമോദീസായുടെ വിശുദ്ധ വെള്ളത്തെ മുൻകുറി കാണിക്കുന്നു.

അവൻെറ വിശുദ്ധ മാർവ്വിൻ നീരുറവയിൽനിന്നു പൊന്തിവന്നതായ വിശുദ്ധ രക്തം, പാപത്തിൻെറമോചനത്തിനായി പലൎക്കുംവേണ്ടി ചിന്തപ്പെട്ടതായ പുതിയ നിയമത്തിൻ രക്തമാകുന്ന വിശുദ്ധ കാസായേയും ലക്ഷ്യമാക്കുന്നു.

൩. അതിനാൽ എൻെറ അത്മാവേ! നീ അഗ്രഹിക്കുന്നതായ നിൻെറ രക്ഷയുടെ വില എന്തുമാത്രമെന്നു നീ തന്നെ ചിന്തിക്കുക.

ആ വെള്ളത്താൽ നീ പുതുതാക്കപ്പെട്ടു- നീ വീണ്ടുംജനിച്ചു- ആ രക്തത്താൽ നീ പുഷ്ടിപ്പെട്ടു-

ഇവയെ നീ ഏതുമില്ലാതെ എണ്ണരുതെ! എൻെറ ആത്മാവെ! നീ ബുദ്ധിയോടുകൂടി പെരുമാറണമെ. നിൻെറ രക്ഷയുടെ സൂക്ഷ്മവിലയെ നീ കണ്ടറിയണമേ. നിൻെറ നെററിയിലും നിൻെറ ക്രിസ്തീയജീവിതത്തിൻെറ മുൻഭാഗത്തും വിലമതിപ്പാൻ പാടില്ലാത്ത രക്ഷയുടെ വിലയെ ഏകദേശമായി എങ്കിലും നീ വരച്ചീടണമെ.

൪. എൻെറ അത്മാവെ! മുറിവും ചതവും നിറഞ്ഞതായ ആ തിരുശരീരത്തെ നീ ദർശിക്കുക!

രക്ഷയുടെ ആ നീരുറവയെ നീ നോക്കുക!

മുള്ളുകളാൽ കുത്തിത്തുറക്കപ്പെട്ടതായ ആ ശിരസിനെ നീ കാണുക.

ചമ്മട്ടികൊണ്ടുള്ള അടികൾ വഹിച്ചതായ ആ മുതുകിനെ നീ ഒന്നു നിരീക്ഷണം ചെയ്യുകാ.

എന്റെ ആത്മാവെ! എന്റെ ആത്മാവെ! ആണിപ്പഴുതുകൾ നിറഞ്ഞതായ ആ പാദങ്ങളെയും കൈകളെയും നീ സങ്കടത്തോടുകൂടി നോക്കുക. എന്റെ ആത്മാവെ! ആൎക്കുവേണ്ടി ഇവയെല്ലാം നിന്റെ രക്ഷകൻ സഹിച്ചു? നിനക്കുവെണ്ടിയല്ലന്നു നീ വിചാരക്കുന്നുണ്ടൊ?

എന്റെ ആത്മാവെ! നിന്റെ രക്ഷകൻ ക്ഷമയൊടുകൂടി സകല കഷ്ടതകളെയും സഹിക്കുന്നു.

എന്റെ ആത്മാവെ! ഇവയെ ഒന്നു ദൎശിക്കുവാൻപോലും നിനക്കു മനസാകുന്നില്ലല്ലൊ.

നിന്റെ ഉടയവനെ ആപാദചൂഡം നീ ഒന്നു കാണുക.

അവന്റെ ശരീരത്തിന്റെ വല്ല ഭാഗവും സുഖമുള്ളതായി നീ കാണുന്നുണ്ടൊ.

നിന്റെ പാപത്തിനുവേണ്ടിയുള്ള അവന്റെ വ്യഥയിൽ അവന്റെ ഞരമ്പുകൾ എല്ലാം തകൎന്നിരിക്കുന്നു.

നിന്റെ പാപങ്ങൾ ഹേതുവാൽ നിനക്കുവേണ്ടിതന്നെ അവൻ ഇതാ, കൈകൾ വിടുൎത്തപ്പെട്ടവനായി കുരിശിന്മെൽ, നിന്റെ മുഖത്തിൻ മുമ്പാകെ വരച്ചുപ്പെട്ടിരിക്കുന്നു.

ഊ. എന്റെ ആത്മാവെ! എപ്പൊൾ നിന്റെ പാപത്തെപ്പററി നീ ദുഃഖിക്കും.?

എവിടെ നിന്നെ നീ മറയ്ക്കും? നീ ചഞ്ചലപ്പെടരുതെ—നിന്റെ രക്ഷകൻ നിനക്കുമുമ്പായി എഴുന്നെള്ളിയിരിക്കുന്നു. തന്നിലേക്കു അടുപ്പാൻ നിനക്കു യോഗ്യതയുണ്ടൊയെന്നു നിന്നെതന്നെ പരിശോധിക്കുക?

സത്യക്രിസ്ത്യാനിക്കടുത്ത ജീവന്റെ ആത്മാവിന്റെ ധൈൎയ്യത്തെ നീ നേടുക.

അപ്പോൾ, അവന്റെ കഷ്ടാനുഭവത്തിങ്കലും കുരിശിങ്കലും നിനക്കു അഭയം പ്രാപിക്കാം.

തന്നെയുമല്ലാ—ധാരമുറിയാതെ രക്തവും വെള്ളവും ചൊരിഞ്ഞുകൊണ്ടിരിക്കുന്നതായ അവന്റെ മാൎവ്വിൻമീതെ നിനക്കു ശരണം പ്രാപിക്കാം.

എന്റെ ആത്മാവെ! അതിനാൽ അരക്കെട്ടപ്പെട്ട ശുദ്ധത നിറഞ്ഞ ഹൃദയത്തോടുകൂടി അവനിലേക്കു അടുത്തുചെന്നു ജീവന്റെ ശരീരത്തെ ഭക്ഷിക്കയും ജീവന്റെ കാസായെ കുടിക്കയും ചെയ്യുക. അപ്പോൾ നീ സത്യമായിട്ടും ജീവിക്കും.

~~~~~~~~~~~~
~~~~~~~~~~~~

# ഒരു ക്ലബ്ബ്. (ചിന്നക്കുട്ടി)

പതിനെട്ടാം നൂററാണ്ടിൽ ഇംഗ്ലണ്ടിൽ അഞ്ചും എട്ടും ചിലപ്പോൾ അതിലധികവും ആളുകൾ ഏതെങ്കിലും ഒരുസ്ഥലത്തു കൂട്ടംകൂടിവരിക പതിവായിരുന്നു. സന്ധ്യക്കു എല്ലാവരും ഹാജരാകയും പത്തുപതിനൊന്നു മണിയാകുന്നതുവരെ രാജ്യസംബന്ധമായും സാമൂഹികമായും മതസംബന്ധമായും ഓരോ വൎത്തമാനങ്ങൾ പറഞ്ഞു സമയം കളയുകയും ചെയ്തിരുന്നു. ചിലർ വൎത്തമാനക്കടലാസു വായിക്കും. എന്നാൽ സംഭാഷണം പ്രായേണ വ്യൎത്ഥമായിരുന്നുവെന്നുതന്നെ പറയാം. ഈ മാതിരികൂട്ടത്തിനു ക്ലബ് എന്നായിരുന്നു പേർ പറഞ്ഞുവരാറു്. ഇതിനോടു ഏകദേശം സാമ്യമുള്ള സംഘങ്ങൾ ഈ കേരളത്തിലും പലയിടങ്ങളിലുമുണ്ടു. അതുകളിൽ ഒന്നാകുന്നു ഞങ്ങളുടെ വരിയ്ലൂർ സംഘം. ക്ലബ് എന്നു നമ്മുടെ നാട്ടിൽ സാധാരണയായി അതുകൾക്കു പേർ പറഞ്ഞുവരാറില്ലെങ്കിലും സൌകൎയ്യത്തിനുവേണ്ടി ഇത്തരം സംഘത്തിനു ക്ലബ് എന്നു തൽക്കാലം നാമധേയം ചെയ്യുകതന്നെ. വരിയ്ലൂർ ക്ലബിനെപ്പററിയുള്ള ഒരു ചെറിയ വിവരണം വായനക്കാൎക്കു പലവിധത്തിലും രസകരമായിരിക്കുമെന്നു തോന്നുന്നതിനാൽ താഴെ കുറിക്കുന്നു:

ഞങ്ങളുടെ ക്ലബ് കൂടുന്നതു് അത്താഴം കഴിഞ്ഞു ഏഴര, എട്ടു മണിയോടുകൂടിയാണ്. ഞാനുൾപ്പടെ അഞ്ചു പേരാണുള്ളതു. ഒന്നാമത്തെയാൾ ദിവ്യശ്രീ പല്ലാക്കിപ്പറമ്പിൽ ചാണ്ടിക്കത്തനാരവർകളാണ്. ഇദ്ദേഹത്തിനു ൭൯ വയസ്സു പ്രായമുണ്ടു. നല്ല മതവൈരാഗ്യമുള്ള ആളാണ്. ഒരിക്കൽ ക്ലബിൽവച്ചു സംഭാഷണമദ്ധ്യേ എന്നോട് "ചിന്നക്കുട്ടീ, നമ്മുടെ സത്യസഭയെപ്പററി ശങ്കിക്കേണ്ട ആവശ്യം ഒട്ടുംതന്നേയില്ല. ശ്ലീഹായ്ക്കടുത്ത സഭയിൽ വിശ്വസിച്ചു മരിച്ചുപോയിരിക്കുന്ന നമ്മുടെ കാരണവന്മാർ നിശ്ചയമായിട്ടു ഇപ്പോൾ സ്വൎഗ്ഗത്തിലാണ്, അഥവാ നരകത്തിലാണ് അവർ പോയിരിക്കുന്നെങ്കിൽതന്നെയും ഞാനും അങ്ങോട്ടുതന്നെ പോകാൻതയാറാണ്" എന്നു പറഞ്ഞതു ഞാൻ ഇപ്പോഴും ഓൎക്കുന്നു.

സുറിയാനി ഭാഷയിൽ വലിയ പാണ്ഡിത്യമില്ലെങ്കിലും അച്ചൻ പള്ളിയിൽ ക്രമങ്ങൾ കഴിക്കുന്നതു മുഴുവനും ആ ഭാഷയിലാണ്. ജനങ്ങൾക്ക് ആ ഭാഷ മനസ്സിലാകുന്നില്ലെന്നുള്ളവിവരം കൂട്ടാക്കേണ്ട ആവശ്യമില്ലെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. നമ്മുടെ കൎത്താവു സംസാരിച്ച ഭാഷയാകകൊണ്ടു അതിനു ഒരു പ്രത്യേക ശക്തിയുണ്ടെന്നു പലപ്പോഴും അദ്ദേഹം എന്നോടു പറകയുണ്ടായിട്ടുണ്ടു. മലയാളത്തിലുള്ള പുതിയ കുൎബ്ബാനക്രമം അദ്ദേഹത്തിനു കേൾക്കുകതന്നേവേണ്ടാ. എല്ലാപള്ളികളിലും സ്ക്കൂളുകൾ സ്ഥാപിച്ചു സുറിയാനിപഠിത്തം ആരംഭിക്കുന്നതു ഉത്തമമെന്നു അദ്ദേഹം ഒരു മഹാസദസ്സിൽ പ്രസംഗിച്ചിട്ടുള്ളതാണ്. കുൎബ്ബാന അര മണിക്കൂർകൊണ്ടു തീൎക്കത്തക്ക ക്രമം സുറിയാനിയിൽ ഉണ്ടെന്നു കേട്ടിട്ടുണ്ടു. എന്നാൽ നമ്മുടെ അച്ചനു കുൎബ്ബാന ചൊല്ലിത്തീരാൻ ചിലപ്പോൾ അര മണിക്കൂർപോലും വേണമെന്നില്ല. പള്ളിയിൽ പ്രസംഗിക്കുകയെന്ന വിഷയത്തിൽ അധികം താല്പൎയ്യമില്ല. അയ്മേനികളെ പള്ളിയകത്തു പ്രസംഗിക്കാൻ അദ്ദേഹം അനുവദിക്കയില്ല. കാരണം, കൈവെപ്പുള്ളവരാണെന്നിരുന്നാലും അയ്മേനികൾ പള്ളിയകത്തു പ്രസംഗിച്ചുതുടങ്ങിയാൽ

ഏതോ ഒരു രഹസ്യം പൊയ്പ്പോകുമെന്നുള്ളതാണ. പ്രസംഗം പറയുകയെന്ന ഏർപ്പാടു പഴയസഭകൾക്കു അധികമായിട്ടു ഇല്ലെന്നാണ് അദ്ദേഹത്തിന്റെ യുക്തി. എന്നാൽ ചുരുക്കം ചില പെരുനാളുകൾക്കു മാത്രം ആദാമിന്റെ വർത്തമാനം മുതൽ രണ്ടു മണിക്കൂർ നേരം അദ്ദേഹം പ്രസംഗിക്കും. അച്ചൻ വാശിയുള്ള കൂട്ടത്തിലാണ്. വാശി വരുമ്പോൾ മതവൈരാഗ്യം കുറെശ്ശ വിന്മാറും. ഒരിക്കൽ ഒരു പ്രധാനദിവസം ഉച്ചക്കുർബാന ചൊല്ലാൻ അദ്ദേഹം ഒരുങ്ങി നിന്നിരുന്നു. കൈക്കാരൻ അനിഷ്ടമായ എന്തോ ഒരുവാക്കു തന്നോടു കുർബാനയ്ക്കു മുമ്പു പറഞ്ഞുവെന്നു തനിക്കു തോന്നുകയാൽ ധരിച്ച കാപ്പ ഊരിയിട്ട് ഒരു കഷണം പുകയില മുറിച്ചു വായിലിട്ടുംകൊണ്ട് നടന്നുകളഞ്ഞു. വേറൊരിക്കൽ ഒരു വസന്തപ്പെരുനാളിനു സ്വല്പ കാരണംനിമിത്തം മുമ്പുകൂട്ടി പണം വാങ്ങിയശേഷമേ താനും മററു പട്ടക്കാരും കുടയും സ്ലീബായും എടുപ്പിച്ചു പ്രദക്ഷിണത്തിനായി പുറത്തിറങ്ങിയുള്ളു. പണം ഇടപെട്ട സംഗതികളിൽ അച്ചൻ പരമാർത്ഥിയാണ്. അദ്ദേഹത്തെപ്പററി ജനങ്ങൾക്കു ബഹുമാനക്കുറവ് അധികമായിട്ടില്ലാതാനും.

ക്ലബിലെ രണ്ടാമത്തെയാൾ മങ്ങാനത്തു പൈലി അവർകളാണ്. ഇദ്ദേഹത്തിനു പ്ലാക്കിപ്പറമ്പിലച്ചനെക്കാൾ മൂപ്പുണ്ട്. പഴയ ചരിത്രങ്ങളും കഥകളും ദിവസേന ആവർത്തിക്കുകതന്നെയാണ് ക്ലബിൽ ഇദ്ദേഹത്തിന്റെ തൊഴിൽ. ഉദയമ്പേരൂർ സുന്നഹദോസും ടിപ്പുവിന്റെ പടയും കാലം ചെയ്ത പാത്രിയർക്കീസു ബാവായുടെ വരവും എല്ലാം ഒരേ ഉത്സാഹത്തോടെ ഈ കഴിഞ്ഞ നാലു വർഷങ്ങളായിട്ടു ദിവസേന ഇദ്ദേഹം പറഞ്ഞുവരാറുണ്ട്. "ഇംഗ്ലീഷു പഠിച്ചാൽ പിള്ളേർ ചീത്തയായി" എന്ന കാര്യം തെളിയിക്കുന്നതിനു ഇംഗ്ലീഷുകാരുടേയും നവീകരണക്കാരുടേയും സ്ഥിതി ഇദ്ദേഹത്തിന്റെ ഉദാഹരണമാണ്. ഏതോ ഒരു സുറിയാനി സമ്മേളനത്തിൽ സംബന്ധിച്ച നമ്മുടെ ഉദ്യോഗസ്ഥന്മാർ മിക്കവരും സമ്മേളനദിവസത്തെ കുർബാനയിൽ സംബന്ധിച്ചില്ലെന്നുള്ള കാര്യം മൂന്നു പ്രാവശ്യത്തിലധികം പലപ്പോഴായി എന്നോടിദ്ദേഹം പറഞ്ഞിട്ടുണ്ട്. നോമ്പിലും നമസ്കാരത്തിലും നമ്മുടെ ഇംഗ്ലീഷു പഠിച്ച പ്രമാണികൾക്കുള്ള ഔദാസീന്യത്തെപ്പററി വ്യസനഭാവത്തോടെ ഈ നല്ല മനുഷ്യൻ പ്രസ്താവിക്കാറുണ്ടു. കുറേക്കാലം മുമ്പു നടന്ന പ്രസംഗയോഗങ്ങളിൽ സന്നിഹിതരായിരുന്ന ചില പട്ടക്കാർ പ്രഭാതസമയത്തെ കുർബാനയിൽ സംബന്ധിക്കാതിരുന്ന വസ്തുത ആരോ പറഞ്ഞറിഞ്ഞയുടനെ ഇദ്ദേഹം ഒരു ദീർഘശ്വാസമിടുക മാത്രമാണ് ചെയ്തതു.

എന്തുകൊണ്ടെന്നാൽ പട്ടക്കാർ എത്രതന്നെ കുററം കാണിച്ചാലും അതിനെപ്പററി ഒരൊററ അക്ഷരം പോലും പുറത്തു മിണ്ടിപ്പോകരുതെന്നുള്ളതു ഇദ്ദേഹത്തിന്റെ ജീവിതപ്രമാണങ്ങളിൽ ഒന്നാണ്. ഈ വരിശ്ശൂർ നിന്നു ഉദ്ദേശം ൨൦ നാഴിക ദൂരെ വച്ച് മിസ്റ്റർ എം. പി. ചെറിയാൻ ബി. ഏ. ഒരിക്കൽ ഒരു പ്രസംഗം ചെയ്തു. അതിലെ ഒരു വാചകം പട്ടക്കാരുടെ ഇടയിൽ അനല്പമായ ഇളക്കമുണ്ടാക്കിത്തീർത്തു. "നോമ്പു ആചരിക്കണമെന്നു പ്രസംഗിക്കുന്ന പട്ടക്കാർ നോമ്പിൽ മുട്ടയും പാലും ഉപയോഗിക്കുന്നുവെങ്കിൽ അദ്ദേഹത്തിന്റെ പ്രസംഗം നവീകരണക്കാരുടെ പത്തു പ്രസംഗങ്ങളെക്കാൾ ദോഷകരമായിരിക്കും" ഇതാണ് വാചകം. ഞങ്ങളുടെ ക്ലബിൽ ഈ വാചകം ഒരു സംവാദവിഷയമായിത്തീർന്നു. പട്ടക്കാരെ

പൊതുവെ ആക്ഷേപിക്കുന്ന ഈ വാചകത്തിനു കാരണം പ്രസംഗികന്റെ ചെറുപ്പമല്ലാതെ മറ്റൊന്നുമല്ലെന്നു നമ്മുടെ മൂപ്പിന്ന് ബലമായി അന്നു വാദിക്കയുണ്ടായി.

മൂന്നാമത്തെയാൾ ഒരു കച്ചവടക്കാരനാണ്. കൊള്ളാവുന്നവരെന്നു വിചാരിക്കപ്പെടുന്നവരായ ചുരുക്കം ചില കുടുംബക്കാർ മാത്രം പള്ളിക്കൈസ്ഥാനം ഏറ്റാൽപോരെന്ന് ബലമായി ഈ വിദ്വാൻ ശഠിക്കാറുണ്ടു. ഒരു പള്ളിക്കു നൂറു വീട്ടുകാരുണ്ടെങ്കിൽ ആ നൂറു വീട്ടുകാരും — ചില വീട്ടുകാർ എത്ര ദരിദ്രന്മാരും അപ്രാപ്തന്മാരും ആയിരുന്നാൽതന്നെയും — മാറിമാറി കൈസ്ഥാനം വഹിക്കണമെന്നാണ് ഇയാളുടെ മതം. ഇയാൾ വളരെ കാര്യവിവരമുള്ള ആളല്ലെന്നുവരികിലും സാമൂഹികമായി പല കാര്യങ്ങളും ക്ലബിൽവച്ച് വാദിക്കാറുണ്ട്. "വടക്കരായ നമുക്കു ഒന്നും വേണ്ട, എല്ലാം തെക്കർക്കു മതി" എന്ന് ഇയാളുടെ സംഭാഷണത്തിൽ ഒരിക്കലെങ്കിലും പുറത്തുവരാതിരിക്കയില്ല. "ചിന്നക്കുട്ടീ, നീ കുറെ പഠിപ്പും അറിവും കാര്യശേഷിയും ഉള്ള ആളാണല്ലോ, ഞാൻ പറയുന്നതു കേൾക്കണം. സമുദായത്തിന്റെ സ്വത്തെല്ലാം എവിടെ? ഷോടതിവച്ചു, ആ പണം എന്തുകാട്ടി? പരുമലെ കിട്ടുന്ന പണം എന്തു കാണിക്കുന്നു? സിമ്മനാരിപ്പണം എവിടെ? വടക്കുനിന്നു എത്ര പണമാണ് തെക്കോട്ടു വലിപ്പുഴായി പിരിച്ചുകൊണ്ടുപോയിട്ടുള്ളതു? എന്നിട്ടു വടക്കർക്കു എന്താ ഗുണം?" ഇങ്ങിനെയൊക്കെ ഇയാൾ ചിലപ്പോൾ കലശൽകൂട്ടും. "അതെല്ലാം സമുദായനേതാക്കൾ ആലോചിച്ചുകൊള്ളുമെന്നും അവർ അന്യായമായി യാതൊന്നും പ്രവർത്തിക്കയില്ലെന്നാണ് വിചാരിക്കേണ്ടതെ"ന്നും ഞാൻ ഇടക്കു പറഞ്ഞുപോയാൽ ഇയാൾ എന്റെ മുഖത്തേക്കു ഉഗ്രമായി ഒന്നു തുറിച്ചുനോക്കിയിട്ടു കുറെനേരം മിണ്ടാതെയിരുന്നുകളയും.

ക്ലബിലെ നാലാമത്തെയാൾ മാത്യു എന്നു പേരുള്ള ഒരു യുവാവാണ്. ഏഫ്. ഏക്കു തോറ്റു തോറ്റ് ഒരദ്ധ്യാപകനായിത്തീർന്നിരിക്കയാണ്. ഇയാൾ കുറെനാൾ നാഗൽമിഷ്യനിലേക്കും പിന്നീടു നവീകരണത്തിലേക്കും ചാഞ്ഞിട്ടുള്ളയാളാണ്. വ്രാക്കിപ്പറമ്പിലച്ചന്റെ വെളിച്ചത്തുവരാൻ മടിയാണ്. ശനിയാഴ്ച സന്ധ്യക്കോ മാറാനായ പെരുനാളിന്റെ തലേസന്ധ്യക്കോ അച്ചൻ ക്ലബിൽ വരാത്തപ്പോഴാണ് ഇയാൾ സാധാരണ പ്രത്യക്ഷീഭവിക്കുന്നതു. നവീകരണ യുവാക്കളിൽ കണ്ടുവരാറുള്ള ആത്മീകനിഗളം ഈ യുവാവിലും ഒട്ടും കുറവല്ല. കുറെക്കാലം മുമ്പെ ഇയാൾക്കുണ്ടായിരുന്ന മതാഭിപ്രായങ്ങൾക്കു ഇപ്പോൾ സ്വല്പം മാറ്റം വന്നിട്ടുണ്ടു. സുറിയാനിപ്പള്ളിയിൽ കുർബാന കാണാൻ പോകാതിരുന്ന കാരണത്താൽ പണ്ടു അപ്പനിൽനിന്നു ഇയാൾ അടികൊള്ളുമ്പോൾ മന്ദസ്വരത്തിൽ സ്തോത്രം പറയുക പതിവായിരുന്നു. ഇപ്പോൾ സുറിയാനിപ്പള്ളിയിൽ പോകാൻ ഇയാൾക്കു അശേഷം മടിയില്ല. നാലഞ്ചു വർഷം മുമ്പു എന്നോടു ഇയാൾ, "തന്റെ ഈ കുമ്പിടീലും കുരിശുവരയും മാറേണ്ടകാലം അതിക്രമിച്ചിരിക്കുന്നു"വെന്നു പറകയുണ്ടായിട്ടുണ്ട്. എന്നാൽ അതിൽ പിന്നീടു ഒരു ഇംഗ്ലീഷ് പാദ്രി കുരിശു വരക്കുന്നതും മാരാമണ്ണു മെത്രാച്ചൻ കുമ്പിടുന്നതും ഇയാൾ സ്വന്ത കണ്ണുകൊണ്ടു കണ്ടതിനുശേഷമേ അപ്രകാരം ചെയ്വാൻ തുടങ്ങീട്ടുള്ളൂ. "സുറിയാനിക്കാർ ആർ?" എന്നു ഒരിക്കൽ ക്ലബിൽ ഒരു സംവാദം നടന്നു. നവീകരണക്കാരും സുറിയാനിക്കാരാണെന്നു യുവാവു വാദി

ച്ചു. സുറിയാനിസഭയിൽനിന്നു തെററിയവൎക്കു സുറിയാനിക്കാർ എന്നുള്ള പേരിനു അർഹതയില്ലെന്നായി ഞാൻ. "സുറിയാനിസഭ" എന്ന നാമധേയം യാക്കോബായ വിശ്വാസത്തെ അംഗീകരിക്കുന്നസഭക്കു മാത്രം പററുന്നതാണെന്നു ഞാൻ ചില കാരണങ്ങളെക്കൊണ്ടു തെളിയിച്ചു. അന്ത്യോഖ്യാ പാത്രിയൎക്കീസിനെ സുറിയാനി പാത്രിയൎക്കീസ് എന്നല്ലാതെ യാക്കോബായ പാത്രിയൎക്കീസ് എന്നു യൂറോപ്പിൽ ആരും വിളിക്കാറില്ല. സുറിയാനി പാത്രിയൎക്കീസിന്റെ കീഴിലുള്ളവരാണു് സാക്ഷാൽ സുറിയാനിക്കാർ. അല്ലാത്തവർ സുറിയാനിക്കാർ ആകയില്ല. "കാതോലിക്കോസ് ഓഫ് ദി ഈസ്റ്റ്" എന്ന പുസ്തകത്തിന്റെ ആദ്യഭാഗം വായിച്ചാൽ "സുറിയാനി" എന്ന നാമം ആൎക്കുപയോഗിക്കുന്നുവെന്നുള്ളതു വിശദമായി കാണാവുന്നതാണ്. അല്ലാതെ, കാരണവന്മാർ സുറിയാനിസഭയിൽനിന്നവരായിരുന്നതുകൊണ്ടു തങ്ങളും സുറിയാനിക്കാരെന്നോ സുറിയായിലെ രക്തസംബന്ധം തങ്ങൾക്കുണ്ടെന്നു വിചാരിക്കപ്പെടുന്നതുകൊണ്ടു ആ നാമം ധരിക്കാമെന്നോ വാദിക്കുന്നതു് മൌഢ്യവും ലജ്ജാവഹവും മാത്രമാണെന്നു് ഞാൻ അയാളെ പറഞ്ഞുകേൾപ്പിച്ചു. വേറൊരിക്കൽ, നവീകരണസഭയാണു് മാൎത്തോമ്മാശ്ലീഹാ മലയാളത്തു സ്ഥാപിച്ചതെന്നും ഇതു തെളിയിക്കാൻ താൻ ഒരു ചരിത്രം എഴുതി അച്ചടിപ്പിക്കാൻ പോകുന്നുവെന്നും ഇയാൾ പ്രസ്താവിച്ചു. സുറിയാനിക്കാർ ഇടക്കാലത്തു് നവീകരണസഭയിൽനിന്നുപിരിഞ്ഞുപോയവരെന്നാണു് ഇയാൾ പറയുന്നതു. ഇയാളുടെ ചരിത്രമൌഢ്യത്തെപ്പററി ഞങ്ങൾ വിസ്മയിച്ചു. നല്പതു കൊല്ലത്തിനു മുമ്പുവരെ ആ സഭ എവിടെയായിരുന്നു എന്നുള്ള ചോദ്യത്തിനു മറുപടി ഇല്ല. ഇങ്ങിനെ_മിസ്റ്റർ മാത്യു ക്ലബ്ബിൽവച്ചു പലപ്പോഴും കുഴങ്ങി വശമാകാറുണ്ടു.

ശേഷം വഴിയെ ...... എം. പി. പീററർ.

---

"ബാഡ്ജർ ധാരയും താരകയും"

നവീകരണസഭയിലെ പട്ടത്വത്തെ സംബന്ധിച്ചു പത്രികയും താരകയും തമ്മിൽ നടത്തിവരുന്ന വാദങ്ങൾ മിക്കതും വായിച്ചു രസിക്കുന്ന ആളുകളുടെ കൂട്ടത്തിൽ ഉൾപ്പെട്ട ഒരുവനാണു് ഞാൻ. രണ്ടിലെയും വാദങ്ങളുടെ സാധുത്വത്തെയൊ ബലഹീനതയേയൊ സംബന്ധിച്ചു ഒരുപന്യാസമെഴുതണമെന്നു ഞാൻ ഇപ്പോൾ വിചാരിക്കുന്നില്ല.

മാർ മത്യൂസ് അത്താനാസ്യോസു ചതിയാൽ സ്ഥാനം സമ്പാദിച്ചു എന്നു തെളിയിക്കുന്നതിനായി ഡാക്ടർ ജീ. പി. ബാഡ്ജർ സായ്പിന്റെ "നെസ്റ്റോറിയൻസ് ആൻഡ് ദെയർ റിച്ചുവൽസ്" എന്ന പുസ്തകത്തെ പത്രിക സാക്ഷിയാക്കയും അതിൽനിന്നു യാതൊരു മനുഷ്യരും എടുക്കാത്ത ഒരു അനുമാനം താരകാധിപർ എടുക്കയും ചെയ്തു. ആ അനുമാനം യൌക്തികമായിട്ടുള്ളതല്ലെന്നും പരോക്ഷമായിട്ടുള്ള ഒന്നാണെന്നും കാണിക്കണമെന്നുള്ളതാണു് എന്റെ ഈ ലേഖനത്തിന്റെ ഉദ്ദേശം.

ശെമ്മാശായിരിക്കെ കത്തനാരാണെന്നു പറഞ്ഞുവെന്നും അതുനിമിത്തം കുർബാന മൂസലിൽ ഒരു പള്ളിയിൽ അണച്ചുവെന്നും യാക്കോബായ മെത്രാൻ മരിച്ചുപോയി എന്നു മൂസലിൽവച്ചു പറഞ്ഞു എന്നും മററുമുള്ള സംഗതികൾക്കാണല്ലൊ പത്രിക ടി. പുസ്തകം ചൂണ്ടിക്കാണിച്ചതു. ഇതി

ന്നെ താരക എത്രക്കയും ഇതൊന്നും മാർ മത്ത്യൂസിൽനിന്നു പുറപ്പെട്ടിട്ടുള്ളതല്ലെന്നും മാർ ക്യുറീലോസു മലയാളത്തുവന്നതിൻെറ ശേഷം പരദേശത്തുള്ള തൻെറ ഇഷ്ടന്മാർക്കു എഴുതി അയച്ചതിൻെറ ഫലമായി അവർ സായ്പിനെ തെററിധരിപ്പിച്ചതാണെന്നും 'പരദേശികന്മാർ ഒരുദേശത്തെ വൃത്താന്തം എഴുതിക്കൂട്ടുന്നതിൽ വരുന്ന ആശ്ചര്യകരമായ തെററുകള്'ടെക്കൂട്ടത്തിൽ ഇവയും ഉൾപ്പെട്ടതാണെന്നും തുലാമാസത്തിലെ താരകയിൽ വാദിച്ചിരിക്കുന്നു. ഈ അനുമാനങ്ങൾ ശരിയായിട്ടുള്ളതല്ലെന്നു തെളിയിക്കാനാണ് ഞാൻ ഭാവിക്കുന്നതു്.

(൫) മെത്രാൻപട്ടം ലഭിച്ചതിൻെറ ശേഷം മാർ മത്ത്യൂസും ഡാക്ടർ ബാഡ്ജരും തമ്മിൽ ഒരു അഭിമുഖസംഭാഷണം നടന്നതായി തുലാമാസത്തെ താരക സമ്മതിക്കുന്നു. ഈ സംഭാഷണത്തിൽ മലയാളത്തെ സുറിയാനിസഭയെയും അതിൻെറ അപ്പഴത്തെ നായകനേയും കുറിച്ചു സായ്പ് മെത്രാച്ചനോടു ചോദിക്കാതിരിക്കയില്ല. ഈ ചോദ്യത്തിൻെറ ഉത്തരമായി ചേപ്പാട്ടു മാർ ദീവന്നാസ്യോസു ജീവിച്ചിരിപ്പുണ്ടെന്നു മാർ മത്ത്യൂസ പറഞ്ഞിരുന്നെങ്കിൽ "ഇൻഡ്യയിലെ ഏക യാക്കോബായ മെത്രാൻെറ മരണശേഷം" എന്നു എഴുതുന്നതിനു പകരം ഇൻഡ്യയിലെ യാക്കോബായമെത്രാൻ സാധുവായ പട്ടത്വമുള്ള ആൾ അല്ലാഞ്ഞതുകൊണ്ടു്" എന്നൊ മറെറാ തൻെറ പുസ്തകത്തിൽ എഴുതുമായിരുന്നു എന്നുള്ളതിനു സംദേഹമില്ല. മാർ മത്ത്യൂസുമായി സംഭാഷണം നടത്തിയപ്പോൾ താൻ പഠിച്ചിരുന്ന കാളേജിനെക്കൂടെ കുത്തിച്ചു ചോദിച്ച സായ്പ് മനസ്സിലാക്കിയെങ്കിൽ താൻ ഭരിക്കാൻ പോകുന്ന സഭയെക്കുറിച്ചും അതിലുള്ള മേല്പട്ടക്കാരുടെ എണ്ണത്തെക്കുറിച്ചും അതിൻെറ ഭരണരീതിയെക്കുറിച്ചും മററും സായ്പു ചോദിച്ചില്ലായെന്നു നമുക്കു എങ്ങിനെ ഊഹിക്കാം? ചോദിച്ചെങ്കിൽ മാർ മത്ത്യൂസിൻെറ മറുപടിയിൽനിന്നും ചേപ്പാട്ടെ മെത്രാച്ചൻ മരിച്ചുപോയെന്നു മനസ്സിലായിട്ടല്ലയൊ "ഏക യാക്കോബായ മെത്രാൻെറ മരണശേഷം" എന്നു അദ്ദേഹം തൻെറ ഗ്രന്ഥത്തിൽ എഴുതിപ്പിടിപ്പിച്ചതു്?. (തുടരും)

---

# മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ എഴുത്തു

നമ്മുടെ അധികാരത്തിൻ കീഴുള്ള എല്ലാ പള്ളികളിലെയും വികാരിമാരും ദേശത്തു പട്ടക്കാരും കൈക്കാരും ശേഷം ജനങ്ങളുമായി നമ്മുടെ പ്രിയ മക്കളായ എല്ലാവർക്കും വാഴ്വു.

നമ്മുടെ ആത്മീയ തൊഴുത്തിലെ ആടുകളും നമ്മുടെ കണ്ണുകളുടെ കൃഷ്ണമണികളും നമ്മുടെ ഭുജവും ശക്തിയുമായിരിക്കുന്ന പ്രിയ മക്കളേ! നാം കുറെ മാസങ്ങളായി രോഗക്കിടക്കയിൽ കിടക്കുന്നു എന്നുള്ള വിവരം നി

ങ്ങൾ അറിഞ്ഞിരിക്കുന്നുവല്ലൊ. മനുഷ്യായുസ്സ് നിഴൽപോലെയൊ, പുല്ലിന്റെ പൂവ് പോലെയൊ അസ്ഥിരമായിട്ടുള്ളതാണെന്നു വിശുദ്ധ വേദം നമ്മെ പഠിപ്പിക്കുന്നതുമാത്രമല്ല, ആ പരമസത്യം ആരാലും നിഷേധിപ്പാൻ പാടില്ലാത്തവണ്ണം ദിവസേന എന്നപോലെ നമ്മുടെ കണ്ണുകളാൽ കണ്ടും ചെവികളാൽ കേട്ടും അനുഭവത്തിൽ ബോദ്ധ്യപ്പെട്ടിട്ടുള്ളതുമാകയാൽ ഒരുത്തനും തന്റെ ആയുസ്സിനെക്കുറിച്ചു പ്രശംസിപ്പാൻ അവകാശമില്ലല്ലൊ. എന്നാൽ നാമൊ എഴുപത്തേഴു വയസ്സു പ്രായമുള്ള വൃദ്ധനായിരിക്കുന്ന സ്ഥിതിക്കു നമ്മുടെ ഈ ലോകജീവിതകാലത്തിന്റെ ദൈൎഘ്യത്തെക്കുറിച്ച് ആശിച്ചിരിപ്പാനൊ ആഗ്രഹിപ്പാനൊ ഇനി ഒട്ടുംതന്നെ നമുക്കുഅവകാശമില്ല. അതിനാൽ ഈ രോഗത്തിൽ നിന്നു നാം സ്വസ്ഥത പ്രാപിക്കയൊ നമ്മുടെ ഈ പരദേശയാത്രയെ അവസാനിപ്പിക്കയൊ ദൈവഇഷ്ടം എന്തുതന്നെ ആയിരുന്നാലും അതിനു ക്ഷമയോടെ നാം കീഴ്‌വെട്ടുകയും അസ്ഥിരമായ ഈ ആയുസ്സിൽ എഴുപത്തേഴു വയസ്സുവരെ നമ്മെ കാത്തു പരിപാലിക്കയും അനേകം അപകടങ്ങളിൽകൂടി നമ്മെ വഴി നടത്തുകയും ചെയ്ത ആ പരമ ദയാലുവായ നമ്മുടെ സ്രഷ്ടാവിനെ നാം മഹത്വപ്പെടുത്തുകയും ചെയ്തുംകൊണ്ടു നാം മരിക്കുന്നതായാൽ നമ്മുടെ ജഡത്തെ മണ്ണിലേക്കും നമ്മുടെ ആത്മാവിനെ ദൈവതൃക്കയ്യിലേക്കും നാം ഏല്പിക്കുന്നു.

പ്രിയ മക്കളേ! നമ്മുടെ കഴിഞ്ഞ കാലങ്ങളെക്കുറിച്ച് ആലോചിക്കുമ്പോൾ നമ്മുടെ ദിവ്യരക്ഷകൻ നമ്മിൽ പ്രവൃത്തിച്ചിട്ടുള്ള കരുണയും സഹായങ്ങളും അവൎണ്ണനീയങ്ങളാണെന്നും നാം സകല മനുഷ്യരെയുംകാൾ അധികം തനിക്കു കടപ്പെട്ടവനാണെന്നും നമ്മുടെ കടമയ്ക്കുതക്കവണ്ണം നാം ശരിയായി പ്രവൎത്തിച്ചിട്ടില്ലെന്നുമുള്ള ബോദ്ധ്യം നമ്മുടെ മനസ്സിൽ സദാ വ്യാപിച്ചുകൊണ്ടിരിക്കുന്നു. അയോഗ്യനായിരിക്കുന്ന നമ്മുടെമേൽ താൻ ചെയ്തിട്ടുള്ള അളവററ കരുണയെ ഓൎത്തു തന്നെ നാം ഹൃദയപൂൎവ്വം അഭിനന്ദിക്കയും നമ്മുടെ അയോഗ്യതയേയും അപാത്രതയേയും വിചാരിക്കുമ്പോൾ നാം വ്യസനിക്കയും ചെയ്യുന്നു. എങ്കിലും പാപികളെ നീതീകരിക്കയും ബലഹീനന്മാരെ ബലപ്പെടുത്തുകയും അയോഗ്യന്മാരെ യോഗ്യന്മാരാക്കുകയും താഴ്മയുള്ളവരെ കുപ്പയിൽനിന്നു സിംഹാസനത്തിലേക്കുയൎത്തുകയും ചെയ്യുന്നവനായ കൎത്താവിന്റെ കരുണയിൽ നമുക്ക് ഉറപ്പായ ആശ്രയവും വിശ്വാസവും ഉള്ളതിനാൽ നാം നമ്മെക്കുറിച്ച് ഒട്ടുംതന്നെ ഭയപ്പെടുന്നില്ല.

ദാവീദ് ആടുകളുടെ പിന്നാലെ നടന്നുകൊണ്ടിരിക്കുമ്പോൾ ദൈവം അവനെ വിളിച്ചു തന്റെ ജനത്തിന്മേൽ രാജാവായി അഭിഷേകം ചെയ്തതുപോലെ നാം മലങ്കരെയിടവകയിൽ നിസ്സാരന്മാരിൽ നിസ്സാരനായിരുന്നിട്ടും അനേകായിരം ആത്മാക്കളുടെ ആത്മീയ ഭരണം കയ്യേല്ക്കുന്നതിനു ദൈവം തന്റെ കരുണയാൽ നമ്മെ വിളിക്കയും ൧൮൬൫-ാമാണ്ടു മേടമാസം ൧൮-ാംനു ഡയർബെക്കർ പട്ടണത്തിലുള്ള വിശുദ്ധ ദൈവമാതാവിന്റെ പള്ളിയിൽ വച്ച് അന്ത്യോഖ്യായുടെ രണ്ടാമത്തെ യാക്കോബ് മാറാൻ മാർ ഇഗ്നാത്യോസ് പാത്രിയൎക്കീസു ബാവാ തിരുമനസ്സിലെ കൈകളാൽ മലങ്കരെ മെത്രാപ്പോലീത്തായായി നാം അഭിഷേകം ചെയ്യപ്പെടുകയും ചെയ്തു. ആ സമയം നമുക്കു ഭരമേല്പിക്കപ്പെട്ട ചുമതലകളും നാം ചെയ്ത വാഗ്ദത്തങ്ങളും ഏറെക്കുറെ നിറവേററി നമ്മുടെ ആത്മീയ മക്ക

ളായ നിങ്ങളെ പരിശുദ്ധ ശ്ലീഹന്മാരുടെയും ബാവാന്മാരുടെയും അടിസ്ഥാനത്തിന്മേൽ ഉറപ്പിച്ച ആത്മീയവും ലൌകീകവുമായ എല്ലാകാൎയ്യങ്ങളിലും നമ്മുടെ സഭയേയും സമുദായത്തേയും ഉയൎത്തുന്നതിന് അപ്രാപ്തനും ബലഹീനനുമായ നാം ചെയ്തിട്ടുള്ള പരിശ്രമങ്ങൾ നമ്മുടെ മനസ്സിന്റെ അഗ്രഹപ്രകാരം തൃപ്തികരമായിട്ടില്ലെങ്കിലും നമ്മുടെ മക്കളായ നിങ്ങൾ എല്ലാവൎക്കും അവ തൃപ്തികരമായിട്ടുണ്ടെന്നും നിങ്ങൾക്കു നമ്മുടെമേൽ നിഷ്ക്കളങ്കമായ ഭക്തിയും സ്നേഹവും ഉണ്ടെന്നും നിങ്ങൾ എല്ലാപ്രകാരത്തിലും പ്രത്യക്ഷപ്പെടുത്തിക്കൊണ്ടിരിക്കുന്നതുതന്നെ ഈ രോഗക്കിടക്കയിൽ നമ്മുടെ മനസ്സിനു അനല്പമായ സമാധാനമാകുന്നു. നാം അയോഗ്യപാത്രമാകുന്നു എങ്കിലും വിശുദ്ധ കൂദാശകളുടെ സംബന്ധം വഴിയായി നമ്മുടെ കൎത്താവിന്റെ മനുഷ്യാവതാരം, കഷ്ടാനുഭവം, കുരിശുമരണം, ഉയൎത്തെഴുന്നെല്പ് ഇവകളാൽ താൻ നമ്മുടെ കുറവുകളെ നികത്തുകയും നാമും നിങ്ങളും തന്റെ ന്യായാസനത്തിൻ മുമ്പാകെ നിൽക്കുമ്പോൾ നമുക്കു ഭരമേല്പിക്കപ്പെട്ട കട്ടിവരാഹൻകൊണ്ടു നാം ചെയ്ത വ്യാപാരത്തിന്റെ ഫലങ്ങളായി നിങ്ങളെ നാം സമൎപ്പിക്കുവാനും "നല്ലവനും വിശ്വസ്തനുമായ ദാസനെ! നീ അല്പകാൎയ്യത്തിൽ വിശ്വസ്തനായിരുന്നു ഞാൻ നിന്നെ അനേക കാൎയ്യങ്ങളിൽ അധികാരിയാക്കും, നിന്റെ കൎത്താവിന്റെ സന്തോഷത്തിലേക്കു പ്രവേശിക്ക" എന്നുള്ള സന്തോഷകരമായ വചനം നാമും, "എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ! ലോകാരംഭത്തിനു മുമ്പായി നിങ്ങൾക്കായി ഒരുക്കിയിരിക്കുന്ന സ്വൎഗ്ഗരാജ്യത്തെ അവകാശിച്ചുകൊള്ളുവിൻ" എന്നുള്ള ആനന്ദകരമായ വചനം നിങ്ങളും കേൾക്കാനും ഇടയാകയും ചെയ്യുമെന്നുള്ള ആശയോടും വിശ്വാസത്തോടുംകൂടെ ദൈവത്തിന്നും നിങ്ങൾക്കു ആത്മീക വൎദ്ധനവു വരുത്തുവാനും സകല വിശുദ്ധന്മാരോടുംകൂടെ അവകാശം തരുവാനും കഴിയുന്ന തന്റെ കൃപയുടെ വചനത്തിന്നും നാം നിങ്ങളെ ഭരമേല്പിക്കുന്നു. നടപ്പു ൨൦. ൩൨.

പ്രിയമക്കളെ! നാം നിങ്ങളുടെ ഇടയിൽ സഞ്ചരിച്ചുകൊണ്ടിരുന്ന കാലത്തു നിങ്ങളോടു ഉപദേശിച്ചിട്ടുള്ള ഉപദേശങ്ങളിൽ നിങ്ങൾ സ്ഥിരമുള്ളവരും വിശ്വസ്തന്മാരുമായിരിക്കണമെന്നു നാം നിങ്ങളെ പ്രബോധിപ്പിക്കുന്നു. പരിശുദ്ധശ്ലീഹന്മാരുടെയും സത്യവിശ്വാസികളായ പിതാക്കന്മാരുടെയും നിഖ്യാ, കുസ്തന്തീനോസ്പോലീസ്, എപ്പേസൂസ് ഈ മൂന്നു വിശുദ്ധ സൂനഹദോസുകളുടെയും അടിസ്ഥാനത്തിന്മേൽ പണിയപ്പെട്ടിരിക്കുന്ന നമ്മുടെ വിശുദ്ധ സഭയുടെ വിശ്വാസോപദേശാചാരങ്ങളിൽ നിങ്ങൾ എന്നും സ്ഥിരമായിനിന്ന് ആ സത്യവിശ്വാസത്തിനുവേണ്ടി മരണത്തോളം പോരാടുന്നവർ ആയിരിക്കണമെന്നു നാം ആഗ്രഹിക്കുന്നു. "ഞങ്ങൾ നിങ്ങൾക്കു സുവിശേഷിച്ചതിനു വിരോധമായി ഞങ്ങളൊ സ്വൎഗ്ഗത്തിൽനിന്ന് ഒരു മാലാഖാ തന്നെയൊ നിങ്ങളോടു സുവിശേഷിച്ചാൽ അവൻ ശപിക്കപ്പെട്ടവനാകട്ടെ" എന്നു വിശുദ്ധ പൌലൂസ് ശ്ലീഹാ ഗലാത്തിയാക്കാരോടു പറഞ്ഞ പ്രസംഗം തന്നെ ഈ രോഗക്കിടക്കയിൽനിന്നു നാമും നിങ്ങളോടു പ്രസംഗിക്കുന്നു. ആ സത്യവിശ്വാസത്തിൽനിന്നും ജീവവഴിയിൽനിന്നും നിങ്ങളെ തെററിക്കുന്നതിനു സാത്താനും അവന്റെ ദൂതന്മാരും ഗൎജ്ജിക്കുന്ന സിംഹങ്ങളെപോലെ പാഞ്ഞുനടക്കുന്നു. അവരുടെ കണികളെ തകൎക്കുന്നതിനു നിങ്ങൾ പ്രാപ്തന്മാരാകെണ്ടതിനു ദൈവത്തിന്റെ

സർവ്വായുധവർഗ്ഗങ്ങളെയും നിങ്ങൾ ധരിച്ചുകൊണ്ട് ഉപവാസത്താലും പ്രാർത്ഥനയാലും നിങ്ങളെ തന്നെ ഒരുക്കുവീൻ. നമ്മുടെ സഹോദരന്മാരും വിശുദ്ധ ശുശ്രൂഷക്കാരുമായി നിങ്ങളെ ഭരിപ്പാൻ നിയമിക്കപ്പെട്ടുന്ന നിങ്ങളുടെ മേല്പട്ടക്കാരെയും പട്ടക്കാരെയും അനുസരിക്കയും സഭയിലും പള്ളികളിലും സമുദായത്തിലും സമാധാനവും ഐശ്വര്യവും വർദ്ധിപ്പിക്കുന്നതിനു വേല ചെയ്കയും അങ്ങനെയുള്ള ദിവ്യ വേലയിൽ അവരെ സഹായിക്കയും ചെയ്വീൻ. പ്രസംഗക്കാരൻ പറയുന്നതുപോലെ ഈ ലോകവും അതിന്റെ മഹത്വങ്ങളും മായയാകുന്നു. മായ, മായകളുടെ മായ, സകലവും മായതന്നെ. ഈ മായയിൽ ശരണപ്പെട്ടു വിലയേറിയ നിങ്ങളുടെ ആത്മാക്കളെ നഷ്ടപ്പെടുത്താതിരിപ്പാൻ നിങ്ങൾ പ്രത്യേകം ജാഗരൂകന്മാരായിരിപ്പീൻ.

പിന്നെയും വാത്സല്യമുള്ളവരേ! നമ്മുടെ വിശുദ്ധ സഭയുടെ അഭിവൃദ്ധിയെ ഉദ്ദേശിച്ചു നാം ആഗ്രഹിച്ചിരുന്ന ആഗ്രഹങ്ങളിൽ പലതും സാധിക്കാതെ കിടപ്പുണ്ടു. അവയിൽ സർവ്വപ്രധാനമായി നാം കരുതിയിരുന്നതു, നമ്മുടെ തൊഴുത്തിൽനിന്നു വിട്ടുപോയ ആടുകളെ തൊഴുത്തിലേക്കു വീണ്ടും ചേർക്കണമെന്നുള്ളതായിരുന്നു. ഇതിനായി നാം പല സന്ദർഭങ്ങളിലും ശ്രമം ചെയ്തു എങ്കിലും അതിലേക്കു ദൈവം നിശ്ചയിച്ചിട്ടുള്ള സമയവും നാഴികയും വരാഞ്ഞതിനാലൊ നമ്മുടെ ബലഹീനതയുടെ പാപം നിമിത്തം ഈ ദിവ്യവേലയെ പൂർത്തിയാക്കാൻ നാം അയോഗ്യനാണെന്നു അവിടെക്കു തോന്നിയിട്ടൊ ഈ ആഗ്രഹം സാധിച്ചുകാണ്മാൻ നമ്മുടെ ജഡകണ്ണുകളാൽ കഴിയാതെപോയതു നമ്മുടെ ആയുസ്സിൽ ഏററവും വലിയ നിർഭാഗ്യമായി നാം ഗണിക്കുന്നു. എങ്കിലും ഇതിൽ നമുക്കു ഇച്ഛാഭംഗമൊ നിരാശയൊ ഇല്ലന്നു നിങ്ങൾ അറിഞ്ഞിരിക്കേണ്ടതാണു. കർത്താവിന്റെ ഭവനത്തെ പണിയിപ്പാൻ ദാവീദു വളരെ ആഗ്രഹിക്കയും അതിനായി വേണ്ട സാമാനങ്ങളെ ശേഖരിക്കയും ചെയ്തു എങ്കിലും ആ പ്രവൃത്തി നടത്താൻ അവന്റെ പുത്രനായ ശ്ലേമ്മോനെയാണല്ലൊ താൻ തിരഞ്ഞെടുത്തതു്. അപ്രകാരം ദൈവാലയമാകുന്ന നമ്മുടെ സഭയുടെ കെട്ടുമതികളെ പണിയിക്കുന്നതിനു ദൈവം തന്റെ ദൂതനായി തിരഞ്ഞെടുത്തിരിക്കുന്നതു നമ്മുടെ പിൻഗാമിയെ ആയിരിക്കാമെന്നു നാം ആശംസിക്കുന്നു. ദാവീദു തന്റെ പുത്രനെ വിളിച്ചു, "എന്റെ പുത്രാ! കർത്താവു നിന്നോടുകൂടെ ഇരിക്കുമാറാകട്ടെ. നീ വർദ്ധിച്ചു നിന്റെ ദൈവമായ കർത്താവിന്റെ ഭവനത്തെ പണിയിക്ക. നീ നിന്റെ ദൈവമായ കർത്താവിന്റെ ന്യായപ്രമാണത്തെ ആചരിക്കേണ്ടുന്നതിനു കർത്താവു നിനക്കു ജ്ഞാനത്തെയും അറിവിനേയും തന്നു ഇസ്രായേലിനെക്കുറിച്ചു നിനക്കു കല്പന നൽകുമാറാകട്ടെ" എന്നീ വചനങ്ങളാൽ ശ്ലേമ്മോനെയും, അവനെ സഹായിക്കണമെന്നു പറഞ്ഞു ഇസ്രായേലിലെ പ്രഭുക്കന്മാരെയും ധൈര്യപ്പെടുത്തിയതുപോലെ നമ്മുടെ സഭാഭവനത്തിന്റെ ഈ കേട്ടുകളെ പണിയിച്ചു് അതിൽ സമാധാനവും ഐക്യവും വർദ്ധിപ്പിക്കുവാനുള്ള ചുമതല നമ്മുടെ പിൻഗാമിയെയും ആ ദിവ്യവേലയിൽ സഹായിപ്പാൻ നിങ്ങളിൽ ഓരോരുത്തനെയും നാം പ്രത്യേകം പ്രത്യേകം ഭരമേല്പിക്കുന്നു. എന്തെന്നാൽ ഇതു എല്ലാ പ്രകാരത്തിലും ദൈവകണ്ണുകളിൽ ഇഷ്ടമുള്ള സംഗതിയാകുന്നു. "നാം ഒന്നായിരിക്കുന്നതുപോലെ ഇവരും ഒന്നാകേണ്ടുന്നതിനു ഞാൻ അവരിലും നീ എന്നിലുമായി അവർ ഏകത്വത്തിലേക്കു തിരിഞ്ഞവരായിരിക്കണമെ" എന്നു ന

ളുടെ ദിവ്യരക്ഷകൻ തന്റെ കഷ്ടാനുഭവത്തിന് അല്പം മുമ്പ തന്റെ ശിഷ്യന്മാൎക്കുവേണ്ടി പിതാവിനൊട്ടു ചെയ്ത പ്രാൎത്ഥനതന്നെയാണ് നാം അഗ്രഹിക്കുന്നതു. ഈ അഗ്രഹം നിശ്ചയമായും ഒരിക്കൽ സാധിക്കുമെന്നു നാം ഉറപ്പായി വിശ്വസിക്കയും ചെയ്യുന്നു.

കടശ്ശി, പ്രിയ മക്കളെ! നീതിമാൻ ആരുമില്ല, ഒരുത്തൻപോലുമില്ല. നമ്മുടെ കൎത്താവിന്റെ രക്തത്താലല്ലാതെ ഒരു നീതിമാനും നീതീകരിക്കപ്പെട്ടന്നില്ല. നമ്മുടെ ഭരണകാലത്തു നാം നിങ്ങളിൽ ആരെയെങ്കിലും വ്യസനിപ്പിക്കയൊ നഷ്ടപ്പെടുത്തുകയൊ മനസ്സോടും മനസ്സുകൂടാതെയും അറിവോടും അറിവുകൂടാതെയും വല്ല ദോഷവും ചെയ്കയൊ ചെയ്യുമാറായിട്ടുണ്ടെങ്കിൽ അവയെല്ലാം പാപികൾക്കുവേണ്ടി തന്റെ ജീവനെ ഏല്പിച്ചുകൊടുക്കയും തന്നെ കുരിശിൽ തൂക്കിയവൎക്കുവേണ്ടി തന്റെ പിതാവിനോട്ടു പ്രാൎത്ഥിക്കയും ചെയ്തവനായ കൎത്താവീശോമ്ശിഹായിൽ നമ്മോട്ടു ക്ഷമിക്കണമെന്നു നാം ഓരോരുത്തനോട്ടും അപേക്ഷിക്കുന്നു. അപ്രകാരംതന്നെ ആരെങ്കിലും നമ്മോട്ടു വല്ലതും പ്രവൎത്തിച്ചിട്ടുണ്ടെങ്കിൽ അതു നാം നമ്മുടെ മനസ്സിൽ അശ്ശേഷം ശേഷിപ്പിച്ചിട്ടില്ലന്നും മ്ശിഹായിൽ നാം ക്ഷമിച്ചിരിക്കുന്നു എന്നും നിങ്ങളെ നാം അറിയിച്ചുകൊള്ളുന്നു. പിന്നെയും പ്രിയരെ! നിങ്ങൾ ഒരുത്തനുവേണ്ടി ഒരുത്തൻ പ്രാൎത്ഥിപ്പീൻ എന്നു വിശുദ്ധ യാക്കോബ് കല്പിച്ചിരിക്കുന്നതുപോലെ നമുക്കുവേണ്ടി നിങ്ങൾ പ്രാൎത്ഥിപ്പീൻ. നാം മരിക്കുന്നതായാലും സ്വസ്ഥത പ്രാപിക്കുന്നതായാലും നിങ്ങളുടെ പ്രാൎത്ഥന നമുക്കു വിലയേറിയ സഹായമാകുന്നു. "ഞാൻ നല്ല പോർ പൊരുതു, ഓട്ടത്തെ തികച്ചു. വിശ്വാസത്തെ കാത്തു, ഇനി നീതിയുടെ കിരീടം ഇനിക്കായി വച്ചിരിക്കുന്നു. അയതു നീതിയുള്ള ന്യായാധിപതിയായ കൎത്താവ് ആ ദിവസത്തിൽ ഇനിക്കു തരും" എന്നു വിശുദ്ധ പൌലൂസ് തന്നെക്കുറിച്ചുതന്നെ പറഞ്ഞ വചനം പാപിയായ നമ്മിലും നിവൎത്തിക്കുന്നതിനായി നമുക്കുവേണ്ടി ഇപ്പോഴും നമ്മുടെ കാലശേഷവും നിങ്ങൾ പ്രാൎത്ഥിക്കയും പട്ടക്കാർ കുൎബ്ബാന ചൊല്ലുകയും ചെയ്യണമെന്നു നിങ്ങളുടെ സ്നേഹത്തോട്ടു നാം അപേക്ഷിക്കുന്നു.

നമ്മുടെ കൎത്താവായ യേശുമ്ശിഹാ അദൃശ്യമായിരിക്കുന്ന തന്റെ വലത്തു കയ്യെ ബലഹീനനും പാപിയുമായ നമ്മുടെ വലത്തു കയ്യോട്ടുകൂടെ നിങ്ങളുടെമേൽ നീട്ടി നിങ്ങളെയും നിങ്ങളുടെ ഭവനങ്ങളെയും നിങ്ങളുടെ കൈകൾ ചെയ്യുന്ന എല്ലാ വേലകളെയും അനുഗ്രഹിക്കയും നമ്മെയും നിങ്ങളെയും വിശ്വാസികളായ നിങ്ങളുടെ എല്ലാ മരിച്ചുപോയവരെയും തന്റെ സ്വൎഗ്ഗീയ പറുദൈസായിൽ ആശ്വസിപ്പിക്കയും ചെയ്വാൻ നാം പ്രാൎത്ഥിക്കുന്നു.

അതു ദൈവമാതാവായ വിശുദ്ധ കന്യക മറിയാമ്മിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രത്യേകം നമ്മുടെ കാവൽക്കാരനായ മാർതോമ്മാ ശ്ലീഹായുടെയും പ്രാൎത്ഥനകളാൽതന്നെ, ആമ്മീൻ.

പിതാവായ ദൈവത്തിന്റെ സ്നേഹവും ഏകജാതനായ പുത്രന്റെ കൃപയും വിശുദ്ധറൂഹായുടെ സംബന്ധവും സഹവാസവും നമ്മുടെ പ്രിയമക്കളെ! നിങ്ങൾ എല്ലാവരോട്ടുംകൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ, ആമ്മീൻ.

എന്നു ൧൦൭൦-ാമാണ്ടു ഇടവമാസം ൨൰-ാംനു
കോട്ടയത്തു ചെറിയപള്ളിയിൽനിന്നും.

| അവർകൾ. | | രൂ. | ച. | കാ. |
|---|---|---|---|---|
| കറിച്ചി പനയമ്പള്ളിൽ പുന്നൂസ | ,, | ൧ | ൧൪ | ൦ |
| ടി. ബ; പള്ളിയോഗം | | ൧൦ | ൦ | ൦ |
| മാവിലങ്ങു കരവട്ടു ചാക്കുണ്ണി | ,, | ൬ | ൧൯ | ൮ |
| അയമനം ഭാട്ടികയിൽ ചാക്കൊ കൊച്ചുചാക്കൊ | ,, | ൨ | ൦ | ൦ |
| പീരിമേട്ടു കാസുമൺ ആപ്പീസു മുതൽപിടി സി. എം. ചാക്കൊ | ,, | | ൦൧ | ൦ |
| പാമ്പനാട്ടു ചന്തയിൽ കച്ചവടം യെഔസേപ്പു വറീതു | ,, | ൪ | ൨ | ൮ |
| പുത്തൻകാവു ബ: പള്ളിയോഗം | | ൭ | ൦ | ൦ |
| ടി. കൊല്ലമ്പറമ്പിൽ ചാക്കൊ | ,, | ൨ | ൦ | ൦ |
| ടി. താഴത്തേടത്തു കൊച്ചുകോശി | ,, | ൩ | ൦ | ൦ |
| അയിരൂർ ബ: പള്ളിയോഗം | | ൨ | ൦ | ൦ |
| ടി. പുളിയോടിൽ ചാക്കൊ | ,, | ൨ | ൦ | ൦ |
| ടി. മാവേലിൽ കൊച്ചുകുഞ്ഞു | ,, | ൧ | ൧൪ | ൦ |
| ടി. ഊന്നുകല്ലുങ്കൽ മാത്തുകുഞ്ഞു | ,, | ൧ | ൧൪ | ൦ |
| കാട്ടൂർ ബ: പള്ളിയോഗം | | ൨ | ൦ | ൦ |
| ടി. ബ: വടശ്ശേരിയത്തു യെഔസേപ്പു കത്തനാരു | ,, | ൩ | ൦ | ൦ |
| കോഴഞ്ചേരി പാണ്ടികശാലയിൽ പീലിപ്പോസു | ,, | ൧ | ൧൪ | ൦ |
| കോന്നി വേദവായനാസംഘത്തിൽ നിന്നും | | ൧ | ൧൪ | ൦ |
| ബ: കമ്പഴ പള്ളിയോഗം | | ൨ | ൦ | ൦ |
| ബ: പയ്യാരം പള്ളിയോഗം | | ൨ | ൦ | ൦ |
| കൈപ്പട്ടൂർ ബ: പള്ളിയോഗം | | ൧ | ൧൪ | ൦ |
| ടി. തേരകത്തു കൊച്ചുകോശി | | ൧ | ൧൪ | ൦ |
| ടി. മറത്തിൽ ഗീവറുഗീസു വാദ്ധ്യാർ | ,, | ൧ | ൧൪ | ൦ |
| തുമ്പമൺ ബ: കരിങ്ങാട്ടിൽ മത്തായി കത്തനാരു | ,, | ൩ | ൦ | ൦ |
| ടി. ഉപ്പുപാണ്ടിക മുതൽപിടിയായിരുന്നചെറിയാൻ | ,, | ൧ | ൧൨ | ൮ |
| ടി. ബ: പുതുക്കുഴിയിൽ അച്ചൻ | ,, | ൩ | ൦ | ൦ |
| വാഴമുട്ടം ബ: പള്ളിയോഗം | ,, | ൧ | ൧൪ | ൦ |
| മാകാംകുന്നു ബ: പള്ളിയോഗം | | ൧ | ൧൪ | ൦ |
| ഓമല്ലൂർ ബ: പള്ളിയോഗം | | ൧ | ൧൪ | ൦ |
| ടി. വടക്കേതിൽ ഗീവറുഗീസു | | ൧ | ൧൪ | ൦ |
| ടി. പുന്നയ്ക്കാട്ടു വടക്കേതിൽ ഗീവറുഗീസു | ,, | ൧ | ൧൪ | ൦ |
| ടി. വട്ടതല ബ: അച്ചൻ | ,, | ൩ | ൦ | ൦ |
| ടി. ബ: പാറയ്ക്കൽ തോമ്മാ കത്തനാരു | ,, | ൩ | ൦ | ൦ |
| ടി. ബ: പീടികയിൽ അച്ചൻ | ,, | ൩ | ൦ | ൦ |
| ചെങ്ങന്നൂർ പൂവത്തൂർ കൊച്ചുചാക്കൊ | ,, | ൨ | ൦ | ൦ |
| ടി. കളയ്ക്കാട്ടു യോഹന്നാൻ | ,, | ൩ | ൦ | ൦ |
| മല്ലശ്ശേരി ബ: പള്ളിയോഗം | ,, | ൧ | ൧൪ | ൦ |
| കല്ലിച്ചേരി ബ: പള്ളിയോഗം | | ൧ | ൧൪ | ൦ |
| തിരുവല്ലാ ചേരിയിൽ വക്കീൽ കോരുള | | ൭ | ൦ | ൦ |
| ടി. സി. വക്കീൽ വക്കീൽ | ,, | ൧ | ൧൪ | ൦ |
| കമ്പഴ ബ: കളത്തറയ്ക്കൽ പള്ളിയോഗം | ,, | ൧ | ൧൪ | ൦ |
| കായങ്കുളം കാദീശാപള്ളിക്കടവിൽ ഗീവറുഗീസു | | ൩ | ൧൬ | ൮ |
| ടി. ബ: പള്ളിയോഗം | ,, | ൩ | ൦ | ൦ |
| തിരുവല്ലാ ചെത്തികാട്ടു മാത്തൻ കൊച്ചുതോമ്മൻ | | ൧ | ൧൪ | ൦ |
| ടി. കുന്നത്തു ചാക്കൊ | ,, | ൧ | ൧൪ | ൪ |
| കമ്പഴ അണ്ടിച്ചേരിൽ ചാക്കൊ തോമ്മാ | ,, | ൨ | ൦ | ൦ |
| ചാത്രൂർ ചേരിയിരേത്തു എം. കെ. വറുഗീസു | ,, | ൦ | ൧൪ | ൪ |
| പുതിയകാവു വേദവായന സംഘം | ,, | ൧ | ൨ | ൮ |
| കായംകുളം വടക്കേതലക്കൽ കൊച്ചുകോശി | | ൧ | ൧൨ | ൮ |
| തൃക്കുന്നപ്പുരം മുൻസിഫുകോട്ടു വക്കീൽ കൊച്ചുകോശി | ,, | ൧ | ൧൪ | ൦ |
| മണക്കാട്ടു കാനപ്പേശ്ശേരി ജഡ്ജിച്ചെറിയ കീവറീതു വൈദ്യൻ | | ൧ | ൧൪ | ൦ |
| | ,, | ൧ | ൦ | ൦ |

നി. വ. ദി. ശ്രീ.

# മാർ ദീവന്നാസ്യോസ് വലിയമെത്രാപ്പോലീത്താ

## തിരുമനസ്സുകൊണ്ടു.



മലങ്കരെ ഇടവകയുടെ മാർ ദീവന്നാസ്യോസ് വലിയ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഈ മിഥുനമാസം ൨൭-ാംനു- ഞായറാഴ്ച പകൽ പതിനൊന്നെമുക്കാൽ മണിക്കു കൎത്താവിൽ നിദ്രപ്രാപിച്ച വ്യസനകരമായവൎത്തമാനം അവൎണ്ണനീയമായ മനോദുഃഖത്തൊടുകൂടെ പ്രസ്താവിച്ചുകൊള്ളുന്നു. തിരുമനസ്സിലെക്കു ആലസ്യം ആരംഭിച്ചതുമുതൽ ദിവസേനയുള്ള സ്ഥിതി മനോരമപത്രം മൂലവും എഴുത്തുകൾമൂലവും ഇടവകയുടെ നാനാഭാഗങ്ങളിലും അറിയിച്ചുകൊണ്ടിരുന്നതിനാലും സമുദായത്തിൽ ഉൾപ്പെട്ട മിക്കവാറും ആളുകൾ വന്നുകണ്ടുകൊണ്ടിരുന്നതിനാലും അതിനെക്കുറിച്ചു അധികമായി ഒന്നും പ്രസ്താവിക്കേണ്ട ആവശ്യകതയില്ല. കുറെ മാസങ്ങളായി തിരുമേനി വാതോപദ്രവത്താൽ നല്ലസുഖമില്ലാതെ കോട്ടയത്തു ചെറിയപള്ളിയിൽ താമസിച്ചുകൊണ്ടിരിക്കയായിരുന്നു. കാൎയ്യവശാൽ ആവലാധികളും സങ്കടങ്ങളുമായി വന്നുകൊണ്ടിരുന്ന പള്ളിക്കാരുടെ ഉപദ്രവത്തിൽനിന്നു ഒഴിഞ്ഞു കുറെ നാളെങ്കിലും സ്വസ്ഥമായിരിപ്പാൻ സൌകൎയ്യമില്ലാതെ വന്നതിനെക്കുറിച്ചു പലപ്പൊഴും തിരുമേനി സംസാരിക്കാറുണ്ടായിരുന്നെങ്കിലും തന്റെ മക്കളുടെ ആവലാധികൾക്കു അപ്പൊഴപ്പോൾ പരിഹാരം ഉണ്ടാക്കിക്കൊടുക്കുന്ന വേലയിൽ തന്റെ സ്വന്തപ്രയാസങ്ങളെയും ബുദ്ധിമുട്ടുകളെയും ഗണ്യമാക്കാറില്ലാ. വാതചികിത്സക്കായി ഉളശയിൽ ചീരട്ടമൺമൂസ്സതു അവൎകളെ വരുത്തി അദ്ദേഹത്തിന്റെ നിയോഗപ്രകാരമുള്ള ചികിത്സകൾ ചെയ്തുകൊണ്ടിരുന്നിട്ടും അതിൽ പറയത്തക്ക ഗുണങ്ങളൊന്നും ഉണ്ടായില്ല. ഇങ്ങനെയിരിക്കെ പോയമീനമാസത്തിൽ ദേഹത്തിൽ അവിടെയും ഇവിടെയും ചില പരുക്കൾ വരികയും വലിയ ചികിത്സയൊ വേദനയൊ കൂടാതെ സുഖപ്പെടുകയും ചെയ്തുകൊണ്ടിരുന്നു. ഇതിനു വൈദ്യന്മാർ വാതക്കുരുക്കൾ എന്നാണ് പറഞ്ഞുകൊണ്ടിരുന്നതു. കടശ്ശി പുറത്തു തോൾപ്പലകയിൽ വന്ന ചെറിയ ഒരുപരു വാതക്കുരു എന്നനിലവിട്ടു പ്രമേഹക്കുരുവിന്റെ ലക്ഷണമായി വളരെ വേദനകൾ ഉണ്ടാക്കിക്കൊണ്ടിരുന്നതിനൊടുകൂടെ പല വൈദ്യന്മാരെയും വരുത്തികാണിക്കയും നാട്ടുക്രമപ്രകാരമുള്ള ചില ഔഷധങ്ങൾ പ്രയോഗിക്കയും ചെയ്തതിൽ വിശേഷഗുണമൊന്നും കാണാഴികയാൽ ഇംഗ്ലീഷ് ചികിത്സ പരീക്ഷിക്കണമെന്നു നിശ്ചയിച്ചു കുമരകം ഡിസ്പെൻസറി അപ്പോത്തിക്ക

രി മിസ്റ്റർ എം. ഐ. ഫിലിപ്പ് അവർകളെ വരുത്തി. അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ ശസ്ത്രക്രിയ ആവശ്യമെന്നു കാണുകയാൽ സ്ഥലത്തെ മെഡിക്കൽ ഉദ്യോഗസ്ഥൻ ഡാക്തർ വി. എം. ജോർജ്ജ്, അവധിയിൽ സ്വഭവനത്തിൽ വന്നുതാമസിച്ചിരുന്ന ഡാക്തർ എ. എം. ജെക്കൊബ, ആലപ്പുഴനിന്നും ഡാക്തർ നായിഡു ഈ മഹാന്മാരെ കൂടെ വരുത്തി. ഇവരെല്ലാവരുടെയും ഐകകണ്ഠ്യനയുള്ള അഭിപ്രായപ്രകാരം ഡാക്തർ നായിഡു പരുകീറി. അദ്ദേഹത്തിൻെറ ആലോചനയോടും ഡാക്തർ ജോർജ്ജിൻെറ മേലന്വേഷണത്തിലും ഡാക്തർ ജെക്കബ് ദിവസേന രണ്ടു പ്രാവശ്യംവീതം വന്നും മിസ്റ്റർ ഫിലിപ്പ് രാപകൽ മാറാതെ പള്ളിമുറിയിൽതന്നെ താമസിച്ചും മുറയ്ക്കു ചികിത്സ നടത്തിക്കൊണ്ടിരുന്നു. പരുവിൻെറ സ്ഥിതിയിൽ പറയത്തക്ക ഗുണമൊന്നും കാണാഴികയാൽ തിരുവനന്തപുരത്തുനിന്നു ഡാക്തർ പുന്നൻ അവർകളെയൊ കൊല്ലത്തുനിന്നു ഡാക്തർ പീററർ ലക്ഷ്മണൻ അവർകളെയൊ വരുത്തണമെന്നാലോചിച്ചു കമ്പികളും എഴുത്തുകളും അയച്ചതിൽ ഡാക്തർ പുന്നനു സ്ഥലംവിട്ടുപോരാൻ നിവൃത്തിയില്ലാഞ്ഞതിനാൽ ഡാക്തർ ലക്ഷ്മണനെത്തന്നെ വരുത്തി. ഇദ്ദേഹത്തിൻെറ നോട്ടത്തിൽ വലിയ ഗുണമില്ലെന്നാണ് കണ്ടതു. എങ്കിലും പരുവിൻെറ എല്ലാഭാഗത്തുനിന്നും പഴുപ്പു വെളിക്കു പോകാൻ തക്കവണ്ണം ചില ഭാഗങ്ങൾ കൂടെ കീറണമെന്നു അദ്ദേഹത്തിനു അഭിപ്രായമുണ്ടായിരുന്നു. അതിനു രോഗി വിസമ്മതിച്ചതിനാൽ കീറാതെ ചികിത്സകൊണ്ടുമാത്രം സുഖപ്പെടുത്താൻ വേണ്ട ഉപദേശങ്ങൾ കൊടുത്തുംകൊണ്ടു അദ്ദേഹം പോയി.

പിന്നെയും രോഗത്തിനൊ ക്ഷീണത്തിനൊ പറയത്തക്ക ഗുണമൊന്നുമില്ലാതിരുന്നു. രോഗാരംഭം മുതൽ സ്ഥലത്തെ ആംഗ്ലിയാ ബിഷൊപ്പായ ഡാക്തർ ഗിൽ അവർകൾ ദിവസേന എന്നപോലെ വന്നു തിരുമേനിയെ ആശ്വസിപ്പിക്കയും കഴിയുന്നസഹായങ്ങൾ ചെയ്തുകൊണ്ടിരിക്കയും ചെയ്തിരുന്നു. ഒരു നല്ല യൂറൊപ്യൻ ഡാക്തരെ കൂടെ വരുത്തിക്കാണിച്ചാൽ കൊള്ളാമെന്നു അദ്ദേഹത്തിനു അഭിപ്രായം ഉണ്ടായിരുന്നു. അതിനെ ഇവിടെയും സമ്മതിച്ചതനുസരിച്ചു അദ്ദേഹംതന്നെ കമ്പി അടിച്ചു അനുവാദം വരുത്തി കൊച്ചിയിൽനിന്നും ഡാക്തർ ഗ്രെ അവർകളെ കൂടെ വരുത്തി. ഈ മഹാനും പരുവിൻെറ ചില ഭാഗങ്ങൾ കീറിയാൽ കൊള്ളാമെന്നഭിപ്രായമുണ്ടായിരുന്നെങ്കിലും അതിനു രോഗി അശേഷം സമ്മതിക്കയില്ലെന്നു ബോധപ്പെട്ടതിനാൽ പരുവിൻെറ എല്ലാഭാഗത്തുനിന്നും പഴുപ്പ് വെളിയിൽ പോകത്തക്കവണ്ണം ചില റബർക്കുഴലുകൾ വെക്കയും ആവശ്യപ്പെട്ട ഉപദേശങ്ങൾ കൊടുക്കയും ചെയ്തു.

ആരംഭം മുതൽ സ്ഥലത്തെ വൈദ്യന്മാർ ചെയ്തുകൊണ്ടിരുന്ന ചികിത്സയിൽ പുറത്തുനിന്നുവന്ന ഡാക്തരന്മാരിൽ ആർക്കും വിപരീതാഭിപ്രായമുണ്ടായിരുന്നില്ല. ഡാക്തർ ഗ്രെ അവർകളുടെ ആഗമനാ

നന്തരം പരുവിന്റെ സ്ഥിതിയിൽ പ്രത്യക്ഷമായ ചില ആശ്വാസം കണ്ടുതുടങ്ങി. ആശകെട്ടിരുന്ന എല്ലാവരിലും ആശ ജനിച്ചുതുടങ്ങി. നാൾക്കുനാൾ ഈ ആശ വൎദ്ധിച്ചുകൊണ്ടുമിരുന്നു. എങ്കിലും ക്ഷീണം ഒട്ടും കുറയാതെ വൎദ്ധിച്ചുകൊണ്ടിരിക്കയായിരുന്നു. അതോടുകൂടി ചിലപ്പോഴെല്ലാം മന്ദം പറച്ചിലും ആരംഭിച്ചു. അവസാനത്തോളം മന്ദം ഉണ്ടായിരുന്നു എങ്കിലും നല്ലബോധത്തോടുകൂടെ സംസാരിക്കാനുള്ള അവസരങ്ങൾ ഒരുദിവസവും ഇല്ലാതിരുന്നില്ല. അപ്പൊഴൊക്കെയും സഭാകാൎയ്യങ്ങൾ തന്റെ സംസാരവിഷയങ്ങളായിരുന്നു. ഇങ്ങനെ രണ്ടുമാസത്തോളം വേദനകൾ ക്ഷമയോടെ സഹിച്ച് വളരെ സമാധാനത്തോടുകൂടെ കൎത്താവിൽ നിദ്രപ്രാപിച്ചു.

രോഗം കുറെ ഭയങ്കരമായെക്കാമെന്നു തോന്നിയിട്ടു വിശുദ്ധ കുൎബ്ബാനയും ചെറിയക്രമപ്രകാരമുള്ള തൈലാഭിഷേക ക്രൂദാശയും അദ്യവും മരണത്തിനു കുറച്ചുദിവസംമുമ്പ കന്തീലാ എന്ന അഭിഷേക കൎമ്മവും തിരുമേനി കൈക്കൊണ്ടു. ശസ്ത്രക്രിയ കഴിഞ്ഞതിനോടുകൂടി മരിച്ചുപോകുമെന്നു ഡാക്തരന്മാരും കാണികളും ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടതു തിരുമനസ്സിലേക്കു എങ്ങനെയോ മനസ്സിലായപ്പൊൾ നിങ്ങൾ വിചാരിക്കുന്നതുപോലെ ഇപ്പൊൾ മരിക്കയില്ലന്നും മരിക്കുന്നതായാൽ മിഥുനമാസത്തിലെ മരിക്കയൊള്ളു എന്നും ഒരിക്കൽ കല്പിക്കയുണ്ടായി. ആ ദിവസങ്ങളിൽ മരണത്തെക്കുറിച്ചു എല്ലാവരും ഒന്നുപോലെ വിചാരിച്ചു ഭയത്തിൽ ഇരിക്കുമ്പോൾ തിരുമേനി അതിനെ തൃണപ്രായമാക്കുകയാണ് ചെയ്തതു. എന്നാൽ പിന്നീടു ഈ രോഗത്താൽ മരിക്കയില്ലന്നു ഉറപ്പായി വിശ്വസിപ്പാൻതക്കവണ്ണം പരുവിൽ നല്ല ആശ്വാസം കാണുകയും അതോടുകൂടി എല്ലാവൎക്കും അസാമാന്യ തൃപ്തി ജനിക്കയും ചെയ്തപ്പൊൾ തിരുമേനിയുടെ അഭിപ്രായം മാറിവീണു. താൻ മരിച്ചുപോകുമെന്നു അവിടത്തെക്കു പൂൎണ്ണ ബോദ്ധ്യം തട്ടിയിരിക്കുന്നു എന്നും ഇനി ഡാക്തരന്മാരെ ഉപദ്രവിച്ചിട്ടാവശ്യമില്ലന്നും അവൎക്കു തക്കപ്രതിഫലം കൊടുത്തു പിരിച്ചുവിടണമെന്നും കൊച്ചുതിരുമേനിയേയും വിശ്വസ്തന്മാരായ പലരേയും വിളിച്ചു കൂടെക്കൂടെ നിൎബ്ബന്ധിച്ചുകൊണ്ടിരുന്നു. അതിനെ ശേഷമുള്ളവർ ഗണ്യമാക്കാതെയായപ്പൊൾ മരുന്നുകൾ ഒന്നും ആവശ്യമില്ലന്നും താൻ മരിക്കുമെന്നുള്ളതു തീൎച്ചയായിരിക്കുന്നു എന്നും പറഞ്ഞുംകൊണ്ടു ഔഷധങ്ങൾ സേവിക്കാതെയായി. തിരുമേനി മരണത്തിനുള്ള ഒരുക്കങ്ങൾ ഒരുങ്ങുകയല്ലാതെ രോഗശമനത്തിനുള്ള ശുശ്രൂഷകളിൽ ആഗ്രഹിക്കാതെയായി. "നിന്റെ അധികാരം മറെറാരുത്തനെ ഏല്പിക്ക നീ മരിക്കും നിശ്ചയം നിശ്ചയം നിശ്ചയം എന്നിങ്ങനെ ഒരു സ്വപ്നം ഒരു രാത്രിയിൽ തിരുമനസ്സിലേക്കുണ്ടായതിനോടുകൂടിയാണ് മററുള്ളവർ രോഗശാന്തതയെക്കുറിച്ചു എത്ര പറഞ്ഞാലും അതിനെ വകവെക്കാതെയായതു. തന്റെ പ്രധാന കുരിശു, സ്ലീബാ മുതലായതും സിമ്മനാരിയുടെ മേംപൂട്ടുതാക്കോലുകൾ മുതലായതും

ആരംഭത്തിങ്കലും താൻ മരിക്കുമെന്നുള്ള മനോനിശ്ചയം വന്നപ്പോൾ കൈമേൽ ഉണ്ടായിരുന്ന മോതിരവും താക്കോലുകളുമെല്ലാം കൊച്ചു തിരുമേനിയെ ഏല്പിക്കയും മേൽനടപ്പിനെക്കുറിച്ചു വിലയേറിയ ഉപദേശങ്ങൾ പറഞ്ഞുകൊടുക്കയും ചെയ്തു.

ഈ ദിവസം കൊച്ചുതിരുമേനിയെയും മാർ ക്രൂറിലോസു മെത്രാപ്പൊലീത്താ തിരുമേനിയേയും മാത്രം അടുക്കൽ വിളിച്ചിരുത്തി മുറിയിൽ ഉണ്ടായിരുന്ന എല്ലാവരെയും പുറത്താക്കി കതകടച്ചശേഷം അവരുടെ മുമ്പാകെ താൻ സകല പാപങ്ങളെയും ഏറ്റുപറഞ്ഞു കുമ്പസാരിക്കയും അതിന്റെ ഒടുവിൽ അവരോടു വിലയേറിയ ഗുണദോഷങ്ങൾ അടങ്ങിയ ഒരു ദീർഘപ്രസംഗം പറകയും ചെയ്തു. ദാവീദ് തന്റെ മരണത്തിനുമുമ്പു ശ്ലേമ്മോനോടു ചെയ്ത ഉപദേശങ്ങൾ പഴയ നിയമത്തിൽ നാം വായിക്കുന്നുണ്ടല്ലൊ. ഈ സമ്പ്രദായത്തിലും അതിനെ കവിഞ്ഞും സഭാസംബന്ധമായി ഈ അവസരത്തിൽ താൻ പറഞ്ഞ ഉപദേശങ്ങൾ മരണത്തോളം മറക്കാൻ പാടില്ലാത്തവണ്ണം ഇരിമ്പു എഴുത്താണികൊണ്ടു എഴുതിയതുപോലെ ഹൃദയപലകയിന്മേൽ പതിഞ്ഞിരിക്കുന്നു എന്നു ഇതെഴുതുന്ന ആളിനോടു കൊച്ചുതിരുമേനികളിൽ ഒരാൾ പറകയുണ്ടായി. കൊച്ചുതിരുമേനികളോടു മാത്രമല്ല റെമ്പാച്ചന്മാർ, പട്ടക്കാർ, അത്മേനികൾ മുതലായി തന്റെ സന്നിധിയിൽ വരുന്ന എല്ലാവരോടും സമയോചിതമായി ഓരോന്നു പറയുന്നതിൽ കാണിച്ചിട്ടുള്ള ദിവ്യസംപ്രദായം അതിശയനീയമെന്നല്ലാതെ മറെറാന്നും പറവാനില്ല. ഒരിക്കൽ റെമ്പാച്ചന്മാരിൽ ചിലരോടു ദയറാസ്സുസായുടെ മാഹാത്മ്യവും അവക്കുള്ള പരീക്ഷകളും അതിനെ തടുത്തുനിൽക്കേണ്ട ആവശ്യകതയും മററും സുറിയാനിരാഗങ്ങൾ എടുത്തു ചൊല്ലിക്കൊണ്ടു പറഞ്ഞ ഉപദേശവും ഇങ്ങനെ ഓരോ സന്ദർഭത്തിൽ ഓരോരുത്തരോടു ചെയ്തിട്ടുള്ള ഗുണദോഷങ്ങളും എത്രമാത്രം മനസ്സിനെ ഇളക്കത്തക്കവയായിരുന്നു എന്നു പറഞ്ഞറിയിപ്പാൻ പ്രയാസം.

തന്റെ രോഗക്കിടക്കയിൽനിന്നു എല്ലാ പള്ളികൾക്കും അയച്ചിട്ടുള്ള അന്ത്യകല്പനതന്നെ തന്റെ അന്തർഗ്ഗതങ്ങളുടെ ഒരു പ്രതിഛായയാകുന്നു ഇങ്ങനെ ലോകസംബന്ധമായി ആലോചിച്ചാൽ, പ്രായത്തിന്റെ പൂർണ്ണതയും കാർണ്ണവന്മാരായ മെത്രാപ്പൊലീത്തന്മാരിൽ ആർക്കും ഉണ്ടായിട്ടില്ലാത്ത വലിയ ബഹുമാനങ്ങളും സഭക്കും സമുദായത്തിന്നും ചെയ്തിട്ടുള്ള നന്മകളുടെ ബാഹുല്യം മൂലം നിത്യസ്മാരകത്തിനുള്ള യോഗ്യതയും, ആത്മീയമായി ആലോചിച്ചാൽ, നല്ലപോർ പൊരുതു വിശ്വാസത്തെ കാത്ത സത്യമേല്പുട്ടുകാർക്കായി മുടങ്ങിരിക്കുന്ന നീതിയുടെ കിരീടത്തിനു പൂർണ്ണാവകാശവും പ്രാപിച്ചുകൊണ്ടു ഈ വന്ദ്യപിതാവു സത്യസ്വസ്ഥതയിലേക്കു പ്രവേശിച്ചിരിക്കുന്നു എന്നു പറവാൻ യാതൊരു സംശയവുമില്ല.

തിരുമനസ്സിലെ രോഗാവസ്ഥ നിരാശസ്ഥിതിയിൽ എത്തി എ

ന്നുള്ള വൎത്തമാനം പുറത്തേക്കു പുറപ്പെട്ടതുമുതൽ ചെറിയ പള്ളിയിലെ മുറിയും പറമ്പും വിലപിക്കുന്നവരായ സുറിയാനിക്കാരെക്കൊണ്ടു നിറഞ്ഞുകൊണ്ടിരുന്നു. മരണവാൎത്ത പുറത്തു വന്നപ്പോൾ സ്ത്രീപുരുഷന്മാരായി അനേകായിരം ആളുകളുടെ ഉറച്ചശബ്ദത്തിലുള്ള നിലവിളിയും ചെറിയപള്ളി, പുത്തൻപള്ളി, കുരിശുപള്ളി, സിമ്മനാരി ചാപ്പൽ, മാർ ഏലിയാ ചാപ്പൽ ഇങ്ങിനെ ഈ ടൌണിലുള്ള എല്ലാപള്ളികളിലെയും ദുഃഖചിഹ്നമായ മണിനാദങ്ങളും ഈ പട്ടണത്തെ അകപ്പാടെ ഇളക്കാതിരുന്നില്ല. അപ്പോൾതന്നെ ശവസംസ്കാരത്തിന്റെ പ്രോഗ്രാം നിശ്ചയിക്കയും ഞായറാഴ്ചയായിരുന്നതുകൊണ്ടു ദൂരസ്ഥലങ്ങളിലെക്കെല്ലാം കമ്പി അടിക്കാൻ തരമില്ലാഞ്ഞിട്ടു കൂടുതൽ ചാൎജ്ജു കൊടുത്തു ഏതാനുംസ്ഥലങ്ങളിലെക്കെങ്കിലും കമ്പി അടിപ്പിക്കയും ആൾവശം അറിവുകൊടുക്കാവുന്നടത്തോളം പള്ളികളിലേക്കു കൊച്ചുതിരുമേനിയുടെ കല്പനയുംകൊണ്ടു ആളുകളെ ഓടിക്കയും ചെയ്തു. ഈ ദുഃഖവൎത്തമാനം കമ്പിയെത്താത്ത ദിക്കുകളിലേക്കു കമ്പിയിൽകൂടെ എന്നപോലെ വ്യാപിച്ചു. അകപ്പാടെ വലിയ ബഹളം എന്നല്ലാതെ ഒന്നും പറയാനില്ല. മരിച്ച ഉടൻതന്നെ മൃതശരീരം ശുദ്ധമാക്കി സ്ഥാനഭൂഷണങ്ങളെല്ലാം ധരിപ്പിച്ചു ക്രമപ്രകാരം കസേരയിൽ ഇരുത്തി വൈദീകന്മാരാൽ വഹിക്കപ്പെട്ടുംകൊണ്ടു ചെറിയപള്ളിമദ്ബഹായിലേക്കു കൊണ്ടുപോയി പടിഞ്ഞാട്ടു മുഖമായി ഇരുത്തി. സ്നേഹവും കരുണയും സദാവിലസിക്കൊണ്ടിരുന്ന ആ മുഖത്തിന്റെ ദിവ്യയശസ്സിനും ഗാംഭീൎയ്യത്തിനും ഒരു കുറവുംകൂടാതെ എല്ലാവരെയും അനുഗ്രഹിക്കുന്ന ഭാവത്തിൽ ഇരിക്കുന്ന ആ രൂപം കണ്ടാൽ മരിച്ചയാൾ ആണെന്നു ആരും വിശ്വസിക്കയില്ല. മേല്പട്ടക്കാരുടെ ശവസംസ്കാരക്രമമാകുന്ന കഹനയിത്തായിലെ ഏതാനുംഭാഗങ്ങൾ കൂടിയിരുന്ന വൈദീകന്മാർ അപ്പോൾതന്നെ കഴിച്ചു. അംഗ്ലിയാബിഷോപ്പ് ഡാക്തർ ഗിൽ അവർകൾ വന്നു തന്റെ പ്രേമഭാജനമായിരുന്ന മെത്രാപ്പോലീത്തായുടെ മൃതശരീരത്തിൻമുമ്പാകെ മുട്ടുകുത്തി പ്രാൎത്ഥിച്ചു. ദിവാൻപെഷ്കാർ തഹശീൽദാർ മുതലായ സ്ഥലത്തെ ഉദ്യോഗസ്ഥന്മാർ അവരുടെ സാന്നിദ്ധ്യത്താലും തങ്ങളുടെ ഭക്തിബഹുമാനാദികളെ പ്രത്യക്ഷപ്പെടുത്തി. അനേകമാളുകൾ പള്ളിയിൽവന്നു ജാഗരണം ചെയ്തു പ്രാൎത്ഥിച്ചും വൈദികന്മാർ സങ്കീൎത്തനവായനയും ഇടവിടാതെയുള്ള ധൂപവും കഴിച്ചും ആ രാത്രിമുഴുവൻ കഴിച്ചുകൂട്ടി. മതഭേദമൊ വിശ്വാസഭേദമൊ കൂടാക്കാതെ ഈ കോട്ടയം പട്ടണത്തിലുള്ള നാനാമതസ്ഥന്മാരായ പുരുഷന്മാരും സ്ത്രീകളും തിരുമനസ്സിലെ കൈ മുത്തി അനുഗ്രഹം പ്രാപിച്ചുംകൊണ്ടുപോയി.

൨൯-ാംനു- തിങ്കളാഴ്ച ശ്ലീഹാനോമ്പുവീടലും വിശുദ്ധ പത്രൊസ് പൌലൂസ് ശ്ലീഹന്മാരുടെ പെരുനാളും ആയിരുന്നു. അന്നു രാവിലെമുതൽ നാനാദിക്കുകളിൽനിന്നു വന്നുകൂടിയ ആളുകൾക്കു കണക്കും കയ്യുമില്ലായിരുന്നു. മാർ ഒസ്താത്തിയോസുബാവാ തിരുമനസ്സുകൊ

ണ്ടു വിശുദ്ധ കുർബ്ബാന അണച്ചു. കുർബ്ബാനാനന്തരം കഹനയിത്തായുടെ ശേഷംഭാഗങ്ങളും ഇടയ്ക്കിടെ പ്രസംഗങ്ങളും നടത്തി. പ്രോഗ്രാംപ്രകാരം മൃതശരീരത്തെ സിമ്മനാരിയിലേക്കു കൊണ്ടുപോകേണ്ട സമയത്തിനു അല്പം മുമ്പു കുറെ അധികനേരം ഉണ്ടായ വർഷം ൧൨ മണിക്കുമുമ്പു ശമിച്ചു. സൂര്യരശ്മികൾ മങ്ങിപ്രകാശിച്ചുതുടങ്ങി. കോട്ടയത്തും ചുററുമുള്ള പള്ളികളിൽനിന്നു വന്നിട്ടുള്ള കുരിശുകൾ കുടകൾ മുതലായവയോടുകൂടി അലങ്കരിക്കപ്പെട്ട ഒരു മഞ്ചത്തിന്മേൽ തിരുമേനി ഇരുന്നിരുന്ന കസേര സ്ഥാപിച്ചു, കശീശന്മാരാലും ശെമ്മാശന്മാരാലും മാത്രം വഹിക്കപ്പെട്ടുകൊണ്ടും കത്തിച്ച മെഴുകുതിരികൾ പിടിച്ചുനില്ക്കുന്ന ശെമ്മാശ്ശന്മാരുടെയും കശീശ്ശന്മാരുടെയും വടി സ്ലീബായും പിടിച്ചുകൊണ്ടു നില്ക്കുന്ന മെത്രാച്ചന്മാരുടെയും അകമ്പടിയോടുകൂടിയും യാത്ര ആരംഭിച്ചു. ഈ യാത്ര അററത്തുവെട്ടിപാലത്തുങ്കൽ എത്തിയപ്പോൾ മഴ താഴെവീഴുമെന്നുതോന്നത്തക്കവണ്ണം ആകാശം ഇരുണ്ടുമൂടി എല്ലാവരെയും ഒന്നു പരിഭ്രമിപ്പിക്കയും ഈ യാത്ര പോയിക്കൊണ്ടിരുന്ന വഴിയിൽനിന്നു അല്പം മാത്രം അകലത്തിൽ മഴപെയ്കയും ചെയ്തു എങ്കിലും പ്രദക്ഷിണവഴിയിൽ ഒരു തുള്ളിപോലും വീണില്ല. യാതൊരുകുഴപ്പവും കൂടാതെ പ്രദക്ഷിണം സിമ്മനാരിയിൽ ചെന്നു തിരുമേനിയെ മദ്ബഹായിൽ ഇരുത്തി കഹനയിത്തായിലെ ശിഷ്ടംഭാഗം മുഴുവനാക്കിയശേഷം കൈമുത്താരംഭിച്ചു. അതിന്റെ അവസാനത്തിൽ സിമ്മനാരിപള്ളിയുടെ വടക്കെവരാന്തയുടെ കിഴക്കെ അററത്തു ഉണ്ടാക്കിയിട്ടുള്ള മുറിയിൽ പ്രത്യേകം കെട്ടിയുണ്ടാക്കിയ കബറിൽ ശരീരം വച്ചു കുന്തുരുക്കംകൊണ്ടു മൂടി കബറടക്കം അവസാനിപ്പിച്ചു.

ഈ അന്ത്യശുശ്രൂഷയിൽ ബിഷോപ്പ് ഗിൽ അവർകളും ആർച്ച്ഡീക്കൻ പാൽമർസായ്പും പല ഇംഗ്ലീഷ് പാദ്രിമാരും ഹാജരുണ്ടായിരുന്നു. ബിഷോപ്പവർകളുടെ വകയായി ഒരുപുഷ്പകിരീടം തിരുമനസ്സിലെ കബറിന്മേൽ വയ്ക്കയുണ്ടായി. ഇങ്ങനെ മലങ്കര ഇടവകയിൽ ഇതിനു മുമ്പുണ്ടായിട്ടുള്ള എല്ലാമെത്രാന്മാരിലുംവെച്ചു ഏററവും വലിയ മഹാൻ നമുക്കു അപരിഹാര്യമായ ഒരു നഷ്ടമെന്നപോലെ നമ്മിൽനിന്നു വിട്ടുപോയിരിക്കുന്നു.- ലൌകിക കണ്ണുകൾക്കു ഇതൊരു നഷ്ടമായിരുന്നാലും ആത്മീയമായി ആലോചിക്കുമ്പോൾ ഈ സംഭവം നമുക്കു വിലതീരാത്ത ഒരുലാഭമാകുന്നു. നമ്മുടെ വന്ദ്യപിതാവു കാലംചെയ്തകൊച്ചുതിരുമേനി മുതലായി അനേകം പിതാക്കന്മാരൊടുകൂടെ ദൈവസന്നിധിയിലേക്കാണ് പോയിരിക്കുന്നതു. അവിടെ നമുക്കുവേണ്ടി പ്രാർത്ഥിപ്പാൻ ഇപ്പോൾ ഒരു പരിശുദ്ധൻ കൂടെ കൂടിയിരിക്കുന്നു. നാം നല്ലമനസ്സുള്ളവരായി സത്യമായി ജീവിക്കണമെന്നുള്ള ആഗ്രഹത്തോടും വിശാസത്തോടും കൂടിയിരുന്നാൽ തിരുമേനിയുടെ പ്രാർത്ഥന നമുക്കു അവർണ്ണനീയമായ ഒരു ലാഭമായിരിക്കുമെന്നു എല്ലാവരും അറിഞ്ഞിരിക്കേണ്ടതാണ്.

നമ്മുടെ വന്ദ്യതിരുമേനിയുടെ ജീവചരിത്രം പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതിനു പുറമെ അവിടത്തെ കഴിഞ്ഞജന്മദിവസം ഈ പംക്തികളിൽ അതിന്റെ ചുരുക്കം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടായിന്നു. അതിനാൽ ഇപ്പോൾ ആ ഭാഗമൊന്നും പറയണമെന്നു വിചാരിക്കുന്നില്ല. സുറിയാനിസമുദായത്തിലൊ തിരുവിതാംകൂർ കൊച്ചി സംസ്ഥാനങ്ങളിലൊ മാത്രമല്ല ഇണ്ട്യഒട്ടുക്കു തിരുമേനി സർവ്വസമ്മതനായ ഒരു പൂജ്യനായിരുന്നു. വൈസ്രോയികളായിരുന്ന ലോർഡ ലാൻസ്ഡൗൺ അവർകൾക്കും ലോർഡ് ഡഫറിൻ അവർകൾക്കും തിരുമേനിയെക്കുറിച്ചു അസാധാരണ മതിപ്പുണ്ടായിരുന്നു എന്നു കാണിക്കുന്ന എഴുത്തുകൾ തിരുമനസ്സിലെ റിക്കാട്ടിൽ ഉണ്ടു. മരണവർത്തമാനം അറിഞ്ഞതു മുതൽ വന്നുകൊണ്ടിരിക്കുന്ന സഹതാപ കമ്പികളും എഴുത്തുകളുംതന്നെ അദ്ദേഹത്തെക്കുറിച്ചുള്ള ബഹുജനതൃപ്തിക്കു ലക്ഷ്യങ്ങളാണ്. വൈസ്രോയി, റസിഡണ്ട് സായ്പ, തിരുവിതാംകൂർ കൊച്ചി മഹാരാജാക്കന്മാർ, രണ്ടു സംസ്ഥാനങ്ങളിലെയും ദിവാൻജിമാർ, വലിയകോയിത്തമ്പുരാൻ, റാണിമാർ, കൽക്കത്തായിലെയും മദ്രാസിലെയും അംഗ്ലിയാ ബിഷൊപ്പന്മാർ, ദിവാൻജിയായിരുന്ന കൃഷ്ണസ്വാമിറാവു, തുടങ്ങി അനേകം മഹാന്മാരുടെ പേരുകൾ ഈ കൂട്ടത്തിൽ പറയേണ്ടതായിട്ടുണ്ടു.

ഇനി തിരുമേനിയുടെ സ്വഭാവഗുണങ്ങളെക്കുറിച്ചു പറയുന്നതായാൽ അതും അതിശയനീയമെന്നല്ലാതെ വർണ്ണിക്കാൻപ്രയാസമാകുന്നു. ജൂബിലിദിവസം സുറിയാനിസമുദായത്താൽ സമർപ്പിക്കപ്പെട്ട മംഗളപത്രത്തിൽ പ്രസ്താവിച്ചിരുന്നതുപോലെ "സുമുഖനും സുചരിതനും വശ്യവചസ്സു"മായിരുന്ന ഈ തിരുമേനിയിൽ ഭൂതദയ, ഔദാര്യം, താഴ്മ, ക്ഷമ, ഈശ്വരഭക്തി മുതലായ ഗുണങ്ങൾ വിശേഷവിധിയായി ശോഭിച്ചുകൊണ്ടിരുന്നു. പ്രതിക്രിയ ചെയ്യുന്ന മനസ്സു അദ്ദേഹത്തെ തീണ്ടിയിട്ടുപോലുമില്ലായിരുന്നു. സഭാസംബന്ധമായി താൻ പ്രവർത്തിക്കാൻഭാവിക്കുന്ന സകലവും ദൈവത്തിൽ ആശ്രയിച്ചുകൊണ്ടല്ലാതെ ആരംഭിക്കയില്ല. പ്രാർത്ഥനയാൽ സാധിക്കാൻ പാടില്ലാത്തകാര്യം ഇദ്ദേഹത്തിനില്ലായിരുന്നു. കാലത്തു ഏഴ മണിമുതൽ ഉച്ച കഴിഞ്ഞു മൂന്നു മണിവരെ മദ്ബഹായിൽ സാഷ്ടാംഗം കിടന്നു പ്രാർത്ഥിച്ചു അതിശയകരമായവിധത്തിൽ കാര്യം സാധിച്ചദൃഷ്ടാന്തങ്ങൾക്കു ഇതെഴുതുന്ന ആൾതന്നെ സാക്ഷിയാകുന്നു. അർദ്ധരാത്രിയിൽ നിശ്ശബ്ദമായിരിക്കുന്ന സമയത്തു പതിവായി കഴിച്ചുവരുന്ന പ്രാർത്ഥന ദൈവത്തെ വിചാരിക്കുന്നസ്ഥലത്തു കൊണ്ടുവരാൻതക്കവണ്ണം എരിവേറിയവയായിരുന്നു. ചുരുക്കിപ്പറഞ്ഞാൽ പാമ്പിനെപ്പോലെ ബുദ്ധിയും പ്രാവിനെപ്പോലെ പരമാർത്ഥതയും വേണമെന്നു നമ്മുടെ കർത്താവു കല്പിച്ച ലക്ഷണങ്ങൾ മുഴുവൻ ഈ തിരുമേനിയിൽ സ്ഥിതി ചെയ്തിരുന്നു എന്നു പറയാൻ സംശയമൊട്ടുമില്ല. ഇപ്രകാരമിരിക്കുന്ന ആ വന്ദ്യപിതാവിന്റെ രോഗത്തിൽ അവിടത്തെ പ്രിയമക്കളാൽ ചെയ്യാവുന്ന

ശുശ്രൂഷകളും ചികിത്സകളും ഒന്നും ചെയ്യാതിരുന്നിട്ടില്ല. ചിലവിന്റെ ആധിക്യമൊ ബുദ്ധിമുട്ടൊ ആരും ഗണ്യമായി വിചാരിച്ചില്ല വൈദ്യന്മാരും പഠിച്ചപണി പതിനെട്ടും കഴിച്ചു. സ്ഥലത്തെ മെഡിക്കൽ ഉദ്യോഗസ്ഥനായ ഡാക്തർ ജോർജ്ജ മിക്കസമയങ്ങളിലും തിരുമുമ്പാകെ വന്ന അന്വെഷിക്കയും വേണ്ടതെല്ലാം ആലോചിക്കയും പ്രവൎത്തിക്കയും ചെയ്തുകൊണ്ടിരുന്നു. ഡാക്തർ ജെക്കൊബ് ദിവസേന രണ്ടുപ്രാവശ്യം വന്ന പരു അഴിച്ചുകെട്ടുകയും കഴുകുകയും മററും ചെയ്യുന്നതിൽ വളരെ തീഷ്ണതയോടുകൂടെ പ്രവൃത്തിച്ചുകൊണ്ടിരുന്നു. അപ്പോത്തിക്കരി മിസ്റ്റർ പിലിഫ് രാപകൽ തിരുമനസ്സിലേക്കുകൂടെ താമസിച്ചു വേണ്ടതെല്ലാം ചെയ്തുകൊണ്ടിരിക്കമാത്രമല്ല, തിരുമേനിയുടെ സുഖത്തിനുവേണ്ടി നികൃഷ്ടമെന്ന തോന്നാവുന്ന പ്രവൃത്തികൾപോലും തന്റെ കൈകൊണ്ടു ചെയ്യുന്നതിനു മടികാണിക്കാതെ ശുഷ്കാന്തിയോടെ പ്രവൎത്തിച്ചുകൊണ്ടിരുന്നു. ഇവരെല്ലാവരും സമുദായത്തിന്റെ കൃതജ്ഞതയ്ക്കു പാത്രങ്ങളാണ്. രോഗാരംഭത്തിൽ ദിവാൻജി കൃഷ്ണസ്വാമിരായർ അവർകളിൽനിന്ന ഇതെഴുതുന്ന ആൾക്കുകിട്ടിയ ഒരെഴുത്തിൽ പ്രസ്താവിച്ചിരുന്നതുപോലെ "വൈദ്യന്മാരുടെ സാമൎത്ഥ്യം ദൈവെഷ്ടത്തെ മറിക്കയൊ ഭേദപ്പെടുത്തുകയൊ ചെയ്യാവുന്നതല്ല". നല്ലപോർപൊരുത ദാസനു നീതിയുള്ള കൎത്താവു മുടഞ്ഞുവെച്ചിരിക്കുന്ന കിരീടം ധരിപ്പിക്കുവാൻ നിശ്ചയിച്ച സമയവും നാഴികയും വന്നപ്പോൾ ഡാക്തരന്മാരുടെ ശ്രമം വിഫലീകരിച്ചതു ആശ്ചൎയ്യമല്ല.

മലങ്കരെ ഉണ്ടായ പൂൎവ്വമെത്രാന്മാരിൽ പുത്തൻകാവിൽ അടക്കപ്പെട്ട പകലൊമററം തറവാട്ടിലെ മാർ ദീവന്നാസ്യോസ് അതിനുമുമ്പുണ്ടായിരുന്ന മെത്രാന്മാരിൽ വെച്ചു മഹാനായിരുന്നതുകൊണ്ടു വലിയ മാർ ദീവന്നാസ്യോസു എന്നുള്ള പേർ വിളിക്കപ്പെട്ടു. ഇതേവരെയുണ്ടായിട്ടുള്ള എല്ലാമെത്രാച്ചന്മാരിലും ഏററവും മഹാനായിതീൎന്നു ഇപ്പോൾ കാലംചെയ്ത പിതാവായിരിക്കുന്നസ്ഥിതിക്കു ഇദ്ദേഹത്തിനു എന്തു പേരാണ് കല്പിക്കേണ്ടതെന്നു ആലോചിച്ചിട്ടു ഉണ്ടാകുന്നില്ല.

ഈ ദിവ്യദാസന്റെ പ്രാൎത്ഥന നമുക്കു ഒരുകോട്ടയായിരിക്കട്ടെ.

ആമ്മീൻ.



ഒരറിയിപ്പ്

൧൦൮൪ കുംഭമാസത്തിൽ മലങ്കരയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടിയ മഹായോഗത്തിൽ മാർ ദീവന്നാസ്യോസു കൊച്ചുമെത്രാപ്പോലിത്താ തിരുമേനിയെ അവിടത്തെ അസിസ്റ്റന്റും പിൻഗാമിയുമായി തിരഞ്ഞെടുത്തു അപേക്ഷിച്ചതനുസരിച്ചു വലിയ തിരുമേനിയുടെ ദേഹവിയോഗം മൂലം കൊച്ചുതിരുമേനിയെ പിൻഗാമിയും മലങ്കര മെത്രാപ്പോലിത്തായും ആയി വിശുദ്ധ പാത്രിയൎക്കീസുബാവാ തിരുമനസ്സുകൊണ്ടു സ്ഥിരപ്പെടുത്തിയിരിക്കുന്നതായി ലണ്ടനിൽനിന്ന കമ്പി വന്നിട്ടുള്ള വിവരം മഹാജനങ്ങളെ അറിയിച്ചുകൊള്ളുന്നു.